മലങ്കര ഓർത്തഡോക്സ് സുറി ... യുടെ ഔദ്യോഗിക മാധ്യമം



# മലങ്കരസഭ

THE MALANKARA SABHA

:: ഡിസംബർ 2013 ::

:: 15 രൂപ ::

HAPPY
X'MAS & A
PROSPEROUS
NEWYEAR

## വർഷാന്ത്യപ്പതിപ്പ്

# മലങ്കരയുടെ വലിയ ബാവാ
# പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ
## 50-ാം ഓർമ്മപ്പെരുനാളും ചരമ സുവർണ്ണ ജൂബിലി ആഘോഷവും
## 2014 ജനുവരി 1, 2 തീയതികളിൽ കുറിച്ചി വലിയ പള്ളിയിൽ



**ജനുവരി 1**

6.30 p.m - ന് ചെറിയ പള്ളിയിൽ നിന്ന് വലിയ പള്ളിയിലേയ്ക്ക്
**ഭക്തി നിർഭരവും ആഘോഷപൂർവ്വവുമായ റാസ**

**ജനുവരി 2**

**പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ** മുഖ്യ കാർമികത്വത്തിലും **ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ്** എന്നീ തിരുമേനിമാരുടെ സഹ കാർമികത്വത്തിലും

**വിശുദ്ധ മൂന്നിന്മേൽ കുർബ്ബാന**

10.30 a.m ന് -
പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ
**ചരമ സുവർണ്ണ ജൂബിലി സ്മാരക മന്ദിര കൂദാശ**

11.30 a.m ന് - പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഒരു വർഷം നീണ്ടു നിൽക്കുന്ന **ചരമ സുവർണ്ണ ജൂബിലി പ്രഖ്യാപനവും ഉദ്ഘാടനവും പ. കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു.** രാഷ്ട്രീയ പ്രമുഖരും, സഭാ നേതാക്കന്മാരും പങ്കെടുക്കുന്നു.

2.30 p.m ന് - ദേവലോകം അരമനയിലെ പരിശുദ്ധന്റെ കബറിങ്കലേക്ക് തീർഥയാത്ര ആരംഭിക്കും.





# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 12 പുസ്തകം 70, ഡിസംബർ 2013



ഡിസംബർ 21
പ. മാർത്തോമ്മാ ശ്ലീഹായുടെ
രക്ത സാക്ഷി ദിനം



# BRIEFLY

നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ ആഭിമുഖ്യത്തിലുള്ള നാഷണൽ എക്യുമെനിക്കൽ അസംബ്ലി 2014 ജനുവരി 28 – ഫെബ്രു. 1 വരെ ദുർഗാപ്പൂരിൽ നടക്കും.
Email:coyncci@gmail.com, www.nccindia.in

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒരു വർഷം നീളുന്ന ചരമ സുവർണ്ണ ജൂബിലി ആഘോഷം 2014 ജനുവരി 1 മുതൽ 2015 ജനുവരി 3 വരെ.

എം.ജി.ഒ.സി.എസ്.എം. രാജ്യാന്തര സമ്മേളനം ഡിസം. 26 മുതൽ 29 വരെ തിരുവനന്തപുരത്ത് നടത്തും.

അഖില മലങ്കര ബാലസമാജം വാർഷിക ക്യാമ്പ് 2014 ഫെബ്രു. 7 മുതൽ 9 വരെ പരുമല സെമിനാരിയിൽ നടത്തും. പങ്കെടുക്കുന്നവർ ജനു. 15-ന് മുമ്പ് പേര് രജിസ്റ്റർ ചെയ്യണം.

വി. മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ ഡിസം. 14 മുതൽ 27 വരെ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണം വലിയ പള്ളിയിൽ...


www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം.
വിലാസം :
www.catholicatenews.in

President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;

To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queiries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-




**മലങ്കരസഭ**

10 ഡിസംബർ 2013

എല്ലാ മാസവും മലങ്കരസഭയുടെ അക്ഷര പ്രകാശം





## വരിസംഖ്യ

**ഇന്ത്യയിൽ**
ഒറ്റപ്രതി: 15 രൂപ
ഒരു വർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ

**വിദേശത്തേക്ക്**
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha


# ഗുരുമൊഴി

**ഡോ. സഖറിയാ മാർ തെയോഫിലോസ്**



ഒരു പുതുവർഷത്തിന്റെ പിറവിക്കായി ഏവരും കാത്തിരിക്കുകയാണ്. 2014 സന്തോഷവും സംഘർഷവും നിറഞ്ഞതായിരിക്കും. പ്രത്യേകിച്ച് മലബാർ മേഖല ആകംക്ഷയുടെയും ആശങ്കയുടെയും മുൾമുനയിൽ നിൽക്കുന്ന ഒരുവർഷമായിരിക്കും. 'കസ്തൂരി രങ്കൻ റിപ്പോർട്ട്' നടപ്പിലാക്കിയാൽ ഇന്നത്തെ മലബാർ, ബത്തേരി, ഇടുക്കി ഭദ്രാസനത്തിലെ ജനങ്ങൾ വിവിധ തരത്തിൽ പ്രതിസന്ധികൾ അനുഭവിക്കും. ദൈവം ആദാമിനു കൊടുത്ത ജോലിയാണ് കൃഷിപ്പണി. മണ്ണിനോട് മല്ലടിച്ച് മണ്ണിനെ പൊന്നാക്കിയ മക്കളെ സൗകര്യപൂർവ്വം 'കാട്ടുകള്ളന്മാരായും' 'കൊള്ളക്കാരായും' ചിത്രീകരിക്കുന്ന പ്രവണത ശക്തമാണ്. എന്നാൽ മണ്ണിന്റെ മക്കൾ നേരിടുന്ന പ്രതിസന്ധികളോട് താതാത്മ്യം പ്രാപിക്കുവാൻ സഭാമക്കൾക്ക് കടമയുണ്ട്. ദൈവത്തിന്റെ സൃഷ്ടിയായ ലോകം നമ്മോടു കൂടി അവസാനിക്കണം എന്നു ചിന്തിക്കരുത്. ലോകം നില നിൽക്കണം. ഭൂമി ഫലഫുഷ്ടമാകണം. എന്നാൽ സഹജീവികൾക്ക് അധിവസിക്കുവാനുള്ള അവസരം നിഷേധിക്കരുത്.

പുതിയ വർഷം ഭവനരഹിതർക്ക് ഭവനവും രോഗികൾക്ക് ചികിത്സയ്ക്കുള്ള ധനസഹായവും ലഭ്യമാക്കുവാനുള്ള പദ്ധതികൾ ആവിഷ്ക്കരിക്കുവാൻ കഴിയണം. പ്രാദേശികമായി ഇടവകകൾക്ക് ഇതിൽ വൻ കാര്യങ്ങൾ ചെയ്യുവാൻ കഴിയും. എല്ലാവർക്കും ഭവനം നിർമ്മിച്ചു നൽകുവാൻ കഴിയണം. "വീടില്ലാത്തവനായി കർത്താവ് ജനിച്ചു. ആ കർത്താവ് വീടില്ലാത്തവനായി ഇന്നും കഴിയുകയാണ്."

മലബാർ ഭദ്രാസനത്തിന്റെ 60-ാമത് വാർഷികത്തിന്റെ ഭാഗമായി സർക്കാരുമായി സഹകരിച്ച് ആയിരം വീട് നിർമ്മിച്ചു നൽകുവാൻ പദ്ധതി ആവിഷ്കരിച്ചിട്ടുണ്ട്. ക്യാൻസർ രോഗികളുടെ ചികിൽസയ്ക്കും പരിചരണത്തിനും പദ്ധതിയുണ്ട്. എൻജിനീയറിങ് നേഴ്സിങ് വിഭാഗത്തിൽ പഠിക്കുന്ന നിർദ്ധനരായ വിദ്യർത്ഥികളുടെ പഠനത്തിനുള്ള ധനസഹായവും നൽകണം.

ഭവനരഹിതർ, പഠനത്തിനാഗ്രഹിക്കുന്ന നിർദ്ധനരായവർ, രോഗികൾഎന്നിവരെ കരുതുവാൻ പുതിയ വർഷത്തിൽ ഓരോരുത്തരും പദ്ധതികൾ ആവിഷ്ക്കരിക്കണം.

ക്യാൻസർ ഒരു മാരക രോഗമാണ്. എന്നാൽ അത് ദൈവത്തിന്റെ വരദാനം കൂടിയാണ്. സന്തോഷത്തോടെ ആ വരദാനം ഞാൻ സ്വീകരിച്ചിരിക്കുകയാണ്. രോഗികളുടെ വിവിധ ആവശ്യങ്ങൾ ഇപ്പോൾ എനിക്ക് തിരിച്ചറിയുവാൻ കഴിയുന്നു. പാവപ്പെട്ട രോഗികൾക്ക് മരുന്നും താമസവും ലഭ്യമാക്കണം. ക്യാൻസർ മരുന്നുകളുടെ വില കുറയ്ക്കണം. ക്യാൻസർ ചികിൽസാ കേന്ദ്രങ്ങളോടനുബന്ധിച്ച് രോഗികൾക്ക് താമസിക്കുവൻ നല്ല മന്ദിരങ്ങൾ ഉണ്ടാകണം. ഇതിനുള്ള പദ്ധതികൾ സർക്കാരും സഭയും ഏറ്റെടുക്കണം.

രോഗികളേയും ആലംബഹീനരെയും സ്പർശിക്കുവാൻ സന്മനസുള്ള ഹൃദയവും മനസ്സും ഏവർക്കും ഉണ്ടാകണം. പുതുവർഷം എല്ലാ കൃപകൾ കൊണ്ടും നിറയട്ടെ.

# മഹാപുരോഹിത സന്ദേശം



കർത്താവിൽ പ്രിയരേ,

ദൈവീകമായ സമാധാനത്തിന്റെ അനുഗൃഹീത അനുഭവങ്ങളുമായി നമ്മുടെ കർത്താവിന്റെ രക്ഷാകരമായ ജനനപ്പെരുന്നാൾ സമാഗതമാവുകയാണല്ലോ. സൃഷ്ടി മുഴുവനെയും പാപത്തിന്റെ ഇരുട്ടിൽ നിന്ന് രക്ഷയിലേക്ക് നയിക്കുവാൻ ദൈവത്തിന്റെ ഏകപുത്രൻ മനുഷ്യനായിത്തീർന്നു. ആത്മീയ അനുഭവം അന്യംനിന്നുപോകുന്ന ആനുകാലിക ലോകത്ത് ക്രിസ്തുമസ് നൽകുന്ന സന്ദേശം നമുക്ക് പ്രത്യാശ പകരുന്നു. ബേത്‌ലഹേമിലെ പുൽക്കൂട്ടിൽ ദൃശ്യമാകുന്ന അഗാധമായ ദൈവസ്നേഹത്തിന്റെയും താഴ്മയുടെയും അനുഭവങ്ങളെ ഹൃദയത്തിൽ ഉൾക്കൊണ്ടുകൊണ്ട്, നിത്യജീവന്റെ പൂർണ്ണതയിൽ വളരുവാൻ പ. സഭാ മക്കൾക്ക് ഇരുപത്തിയഞ്ച് നോമ്പിന്റെ ഈ വിശുദ്ധദിവസങ്ങളിൽ സാധിക്കുന്നതിനായി നാം പ്രാർത്ഥിക്കുന്നു.

പിറന്നുവീഴുവാൻ ഇടമന്വേഷിച്ച് മുട്ടിവിളിക്കുന്ന ദൈവപുത്രന്റെ സ്വരം ഇന്നും നമ്മുടെ കാതുകളിൽ പതിക്കാതെ പോകുന്നത് നമ്മുടെ ആത്മീയ ദുരന്തമായി നാം തിരിച്ചറിയണം. അന്നത്തിനും വസ്ത്രത്തിനും കിടപ്പാടത്തിനുംവേണ്ടി കേഴുന്ന ദരിദ്രരുടെയും പീഡിതരുടെയും അനാഥരുടെയും നിരാലംബരുടെയും യാചനാശബ്ദങ്ങൾക്ക് മുമ്പിൽ നമ്മുടെ ഹൃദയവും മനസ്സും തുറക്കപ്പെടണം. അപ്പോൾ മാത്രമേ ക്രിസ്തു പിറക്കുന്ന പുൽക്കൂടുകളായി നമുക്ക് മാറുവാൻ കഴിയൂ. അനുഗ്രഹപ്രദമായ ഒരു പുതുവത്സരവും, പരിശുദ്ധാത്മ പുതുക്കത്തിന്റെയും ആത്മീയ സന്തോഷത്തിന്റെയും നിറവുള്ള ഒരു ക്രിസ്തുമസും ദൈവംതമ്പുരാൻ ഏവർക്കും നൽകട്ടെ എന്ന് നിറഞ്ഞ ഹൃദയത്തോടെ നാം ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

വീണ്ടും പ്രിയരെ,

നമ്മുടെ മുൻഗാമി, ദേവലോകം കാതോലിക്കേറ്റ് അരമനയിൽ കബറടങ്ങിയിരിക്കുന്ന പരിശുദ്ധ പിതാവായ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 50-ാം ഓർമ്മപ്പെരുന്നാൾ (ചരമ സുവർണ്ണ ജൂബിലി) 2014 ജനുവരി 2, 3 തീയതികളിലാണല്ലോ. പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ എന്നീ പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാളും അന്നേ ദിവസം സംയുക്തമായി 'ദേവലോകം പെരുന്നാൾ' എന്ന നിലയിൽ ആചരിക്കുന്നതാണ്. എല്ലാ വിശ്വാസികളും പെരുനാളിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കണമെന്ന് നാം പ്രത്യേകം ഓർമിപ്പിക്കുന്നു.

ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

## EDITORIAL

# മഹത്ത്വവും ശാന്തിയും




Glory to God
Peace on Earth

ക്രിസ്തുമസ്:
ദൈവത്തിനു മഹത്ത്വം;
ഭൂമിയിൽ സമാധാനം

യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ?

കർത്താവായ ക്രിസ്തു എന്ന രക്ഷിതാവ് ഇന്നു ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു.

(മത്താ. 2:2; ലൂക്കാ. 2:11)

* * *

കാലിത്തൊഴുത്തിൽ യേശു 'കുരിശു' വഹിച്ചു. ഒരു ശിശുവിനു വഹിക്കുവൻ കഴിയാത്ത കുരിശ്. ദാരിദ്ര്യത്തിന്റെയും പ്രവാസത്തിന്റെയും കുരിശ്.

(ഫുൾട്ടർ ജെ. ഷീൻ)

* * *

ദൈവത്തിന്റെ മനുഷ്യാവതാരം എന്തിനുവേണ്ടിയായിരുന്നു?

...മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി, തിരുമനസായ പ്രകാരം സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി...

(നിഖ്യാ വിശ്വാസ പ്രമാണം)

മനുഷ്യ വർഗ്ഗത്തിന്റെ രക്ഷയ്ക്കുള്ള ദൈവത്തിന്റെ മനുഷ്യാവതാരത്തിന്റെ പ്രഥമ മുഖദർശനമാണ് ബേദ്ലഹേമിലെ കാലിത്തൊഴുത്ത്. ദൈവം മനുഷ്യാവതാരം ചെയ്ത കാലിത്തൊഴുത്തിൽ സ്വർഗ്ഗത്തിൽ നിന്നിറങ്ങിയ ദൈവ പുത്രനെ മുഖാമുഖം ദർശിച്ചു. കൃപയും സത്യവും നിറഞ്ഞ് നമ്മുടെ ഇടയിൽ പാർത്ത (യോഹ. 1:14) ക്രിസ്തു മനുഷ്യ ഹൃദയങ്ങളിൽ പിറക്കുന്ന അനുഭവമാണ് ക്രിസ്തുമസ്. ദൈവ മക്കളായി തീരുന്നതിനുള്ള (യോഹ. 1:12) അധികാരമാണ് മനുഷ്യവർഗ്ഗത്തിന് ലഭിക്കുന്നത്.

ക്രിസ്തുമസ് സന്തോഷവും ശാന്തിയും പകരുന്ന പുണ്യദിനം. ആഹ്ലാദവും ഭക്തിയും വിശ്വാസവും സമന്വയിപ്പിക്കുന്ന ഉത്സവത്തിന്റെ വർണ്ണരാജി. എന്നാൽ ലാളിത്യത്തിന്റെയും ത്യാഗത്തിന്റെയും പ്രകാശമാണ് ക്രിസ്തുമസിന്റെ സൗന്ദര്യം. ക്രിസ്തുവിനുവേണ്ടി ജീവൻ വെടിഞ്ഞ ശിശുക്കളുടെ നിലവിളിയും മാതാപിതാക്കളുടെ വേദനയും ക്രിസ്തുമസിന്റെ മറുപുറം.

ദൈവസ്നേഹത്തിന്റെ മഞ്ഞണിഞ്ഞ പ്രഭാതത്തിൽ ഉയർന്ന സ്വർഗ്ഗീയ ഗീതം ദൈവമഹത്ത്വവും സമാധാനവും ഉദ്ഘോഷിക്കുന്നു: 'അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്ത്വം ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം' (ലൂക്കാ. 2:14). സമാധാന പ്രഭുവായ (ഏശ. 9:6) ക്രിസ്തു പകർന്ന ശാന്തി മനുഷ്യ ഹൃദയങ്ങളിൽ വാഴുമ്പോഴാണ് (കൊലോ. 3:15), ക്രിസ്തു നമ്മുടെ സമാധാനമായിത്തീരുന്നത് (എഫേ. 2:14). ക്രിസ്തുമസിന്റെ ശാന്തി ദൂത് 'സമാധാനം ഉണ്ടാക്കുന്ന ഭാഗ്യവാന്മാർക്കുള്ളതാണ്.' 'ദൈവത്തിന്റെ പുത്രന്മാർ' എന്ന് വിളിക്കപ്പെടുന്നവർക്കുള്ള (മത്താ. 5:9) സദ്വാർത്തയാണിത്. നീതിയിൽ അധിഷ്ഠിതമായ ദൈവീക സമാധാനം സമൂഹത്തിൽ സൃഷ്ടിക്കുന്നതിനുള്ള ആഹ്വാനമാണ് ക്രിസ്തുമസ് പകരുന്നത്. സന്മനസ്സുള്ള വിശുദ്ധരുടെ സമൂഹം വളർന്നെങ്കിൽ മാത്രമെ ദൈവീക




## EDITORIAL

ശാന്തി പങ്കിടുവാനും നിലനിർത്തുവാനും കഴിയുകയുള്ളൂ.

ശീലകൾചുറ്റി പശുത്തൊട്ടിയിൽ കിടക്കുന്ന 'ശിശുവാണ്' ജീവനും രക്ഷയും പകർന്ന ക്രിസ്തുമസിലെ അതിഥി. "അവനിൽ ജീവൻ ഉണ്ടായിരുന്നു, ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു (യോഹ. 1:5). യേശുവിന്റെ പ്രകാശം പാതകൾക്കു വെളിച്ചമായി ശാന്തിയും നീതിയും സൃഷ്ടിച്ച്, ദൈവമഹത്വം ജീവിതത്തിലൂടെ വിളംബരം ചെയ്യണം. അപ്പോൾ ജീവന്റെ ഉത്സവമാകും ക്രിസ്തുമസ്.

ക്രിസ്തുമസ് കാലിത്തൊഴുത്തിൽ വെളിപ്പെടുന്ന ആത്മ പരിത്യാഗമാണ് (ഫിലി. 2:6-8). വിനയത്തിന്റെയും താഴ്ചയുടെയും താദാത്മ്യപ്പെടൽ. ദൈവമക്കൾ കാലിത്തൊഴുത്ത് ഉപേക്ഷിച്ച് സുഖവും സൗഖ്യവും ആഡംബരവും അന്വേഷിക്കുന്നു. കാലിത്തൊഴുത്ത് ലളിത ജീവിത ക്രമത്തിന്റേതാണ്. ദരിദ്രരോടും പാർശ്വവൽക്കരിക്കപ്പെട്ടവരോടും താദാത്മ്യപ്പെടുന്ന മാതൃകയാണ് കാലിത്തൊഴുത്ത് പ്രഖ്യാപിക്കുന്നത്. സഭയിലും സമൂഹത്തിലും ദരിദ്രരോടും പീഡിതരോടുമുള്ള ആഭിമുഖ്യം എപ്രകാരമാണ്.

അധർമ്മം, അനീതി, അനൈക്യം, ആക്രമണം, അഴിമതി, അരാജകത്വം എന്നിവ വർദ്ധിക്കുന്നിടത്ത് നീതിയുടെയും ശാന്തിയുടെയും പ്രകാശം പങ്കിടുവാൻ കഴിയണം. രാഷ്ട്രീയ സാമൂഹിക സാമ്പത്തിക തലങ്ങളിൽ വിവിധ തരത്തിലുള്ള വിഭജനങ്ങളും 'പോർ വിളികളും' ഉയരുന്ന പശ്ചാത്തലത്തിൽ ജീവനും സ്നേഹവും പകർന്ന് ദൈവിക ശാന്തി പരിപോഷിപ്പിക്കണം. മനുഷ്യമനസ്സുകളിൽ അഹങ്കാരവും ആധിപത്യവും അത്യാഗ്രഹവും വർദ്ധിക്കുന്ന സാഹചര്യങ്ങളിൽ ദൈവസ്നേഹവും പരസ്പര സഹകരണവും വളർത്തി സമൂഹത്തോടും പ്രകൃതിയോടും അനുരഞ്ജനപ്പെടുവാനും താദാത്മ്യപ്പെടുവാനും ക്രിസ്തുമസ് ആഹ്വാനം ചെയ്യുന്നു.

ലോകം പങ്കിടുന്നതിൽ നിന്നു വ്യത്യസ്തമായി, അതിരുകളില്ലാത്ത ദൈവസ്നേഹവും ശാന്തിയുമാണ് ക്രിസ്തു 'സർവ്വജനത്തിനും' (ലൂക്കോ. 2:10) പകരുന്നത് (യെശ. 9:6, യോഹ. 14:27). ദൈവിക ദാനമായ സ്വർഗ്ഗീയ സമാധാനം മറ്റുള്ളവർക്ക് പങ്കിട്ട് വിശാലമായ 'സ്നേഹ സമൂഹത്തെ' സൃഷ്ടിക്കുവാൻ ക്രിസ്തുമസ് ആഘോഷം സഹായിക്കണം. പുത്തൻ ഇൻഫർമേഷൻ ടെക്നോളജിയും സാമൂഹിക മാധ്യമങ്ങളും വാർത്തകളെയും വിഭവങ്ങളെയും തമസ്ക്കരിക്കുകയും വക്രീകരിക്കുകയും ചെയ്യുന്ന പശ്ചാത്തലത്തിൽ സ്വർഗ്ഗീയ മാലാഖമാർ പകർന്ന 'സദ് വാർത്തയിലെ' ദൈവ മഹത്ത്വവും ശാന്തിയും സന്മനസും ക്രിസ്തുമസ് ആഘോഷങ്ങളിൽ വിസ്മരിക്കപ്പെടരുത്.

**മറുപുറം :** യുദ്ധം, കാലാവസ്ഥ വ്യതിയാനം പ്രകൃതി ക്ഷോഭം, ഭീകരാക്രമണം, ആഭ്യന്തര കലഹം, കുടിയേറ്റം, എച്ച്.ഐ.വി./എയ്ഡ്സ് എന്നിവയിൽ ശാരീരികമായും മാനസികമായും പീഡനം നേരിടുന്നതിൽ അധികവും സ്ത്രീകളും കുട്ടികളുമാണ്. സിറിയയിലെ ആഭ്യന്തര യുദ്ധത്തിൽ ഒരു ലക്ഷത്തിലധികം കുട്ടികൾ മാതൃരാജ്യത്ത് നിന്നും പാലായനം ചെയ്തു. ഗർഭസ്ഥ ശിശുക്കളെ ലക്ഷ്യമിട്ട്, ഗർഭിണികളുടെ നിറവയറിൽ നിറയൊഴിച്ച നിരവധി കേസുകൾ റിപ്പോർട്ടു ചെയ്യപ്പെട്ടു. ഗർഭസ്ഥ ശിശുക്കളെയും ചെറുകുട്ടികളെയും ലക്ഷ്യമാക്കിയുള്ള അതിക്രമം, ഒരു തലമുറയുടെ വംശനാശമാണ് സംഭവിക്കുന്നത്. സിറിയയിൽ 2011 മുതൽ 2013 ഓഗസ്റ്റ് വരെ ഒന്നേകാൽ ലക്ഷം കുട്ടികളാണ് കൊല്ലപ്പെട്ടതെന്ന് ബി.ബി.സി. റിപ്പോർട്ട് ചെയ്യുന്നു. ഇതിന് സമാന സംഭവങ്ങൾ എല്ലായിടവും ഉണ്ട്.

> "റാമയിൽ ഒരു ശബ്ദം കേട്ടു, കരച്ചിലും വലിയ നിലവിളിയും തന്നെ; റാഹേൽ മക്കളെച്ചൊല്ലി കരഞ്ഞു; അവർ ഇല്ലായ്കയാൽ ആശ്വാസം കൈക്കൊൾവാൻ മനസില്ലായിരുന്നു. (മത്തായി 2:17=യിര. 31:15)

റാമയിൽ ഉയർന്ന നിലവിളി ഇന്നും ശക്തിപ്പെടുന്നു. ശിശുക്കൾക്ക് ജനിക്കുവാനുള്ള അവകാശം പോലും ഹനിക്കപ്പെടുന്നു. ശിശുക്കളുടെ അവകാശവും സംരക്ഷണവും മഹത്വവും നിഷേധിക്കപ്പെടുമ്പോഴും നിലവിളി തുടരുന്നു.

സ്നേഹത്തിന്റെയും കരുണയുടെയും ത്യാഗത്തിന്റെയും നക്ഷത്രം ഹൃദയത്തിൽ പ്രകാശിക്കണം. ദൈവസ്നേഹത്തിൽ ക്രിസ്തുമസിനെ വരവേൽക്കാം.

> "ദൈവത്തിനു മഹത്ത്വം നൽകി
> ഭൂമിയിൽ സമാധാനം സൃഷ്ടിക്കുന്ന ദൗത്യത്തിൽ
> പങ്കു ചേരുന്ന സന്മനസ്സുള്ളവരുടെ സംഘം
> സഭയിലും സമൂഹത്തിലും വളരണം."

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com

സംഭാഷണം

ഉമ്മൻ ജോൺ, മാവേലിക്കര




'ദൈവത്താൽ അസാദ്ധ്യമായത് ഒന്നുമില്ല. ഗുരുതരമെന്ന് അമേരിക്കയിൽ വിധിയെഴുതിയ എന്റെ രോഗത്തെ നിസാരമായ രോഗമാക്കി മാറ്റാൻ നിങ്ങളുടെ എല്ലാവരുടെയും പ്രാർത്ഥനയ്ക്ക് കഴിഞ്ഞു.'

# കൃപയുടെ സൗഖ്യ തണലിൽ

**ഡോ.** സഖറിയാ മാർ തെയോഫിലോസ് തിരുമേനി അമേരിക്കയിലെ ഒരാശുപത്രിയിൽ അഡ്മിറ്റ് ചെയ്യപ്പെട്ട സന്ദേശം 2013 ഏപ്രിൽ 23 രാത്രി 9 മണിക്ക് വളരെ വേദനയോടെയാണ് ശ്രവിച്ചത്. സത്യാവസ്ഥയറിയാൻ പലരേയും വിളിച്ചു. രോഗത്തിന്റെ ഗുരുതരാവസ്ഥയെ കുറിച്ചും തിരുമേനിയുടെ ശാരീരിക വേദനയെപ്പറ്റിയുമുള്ള ആശങ്കകൾ എല്ലാവരുടേയും വാക്കുകളിൽ നിറഞ്ഞു. ദൈവത്തിന്റെ അളവറ്റ കരുണയിലും രോഗസൗഖ്യത്തിലും ഉറച്ചുവിശ്വസിക്കുന്നവരുടെ സന്ദേശങ്ങൾ അവസാനിക്കുന്നത് 'തിരുമേനിക്കുവേണ്ടി പ്രാർത്ഥിക്കുക' എന്ന വാചകത്തിലായിരുന്നു.

വിദേശയാത്രയ്ക്ക് പോകും മുമ്പ് പരുമല പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ച് പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്ന തിരുമേനിയെ ഓർത്തപ്പോൾ ആ രാത്രി തന്നെ ഞങ്ങൾ പരുമലയ്ക്ക് യാത്രതിരിച്ചു. അടഞ്ഞു കിടന്ന കബർ മുറിയുടെ ഷട്ടർ തുറപ്പിച്ച് മെഴുകുതിരി തെളിയിച്ച് പ്രാർത്ഥിച്ചു. അണയാൻ പോകും പോലെ ഒരു നിമിഷം തോന്നിയ തിരിനാളം നോക്കി വേദനയോടെ നിലവിളിച്ച് പ്രാർത്ഥിച്ചപ്പോൾ ആ തിരിനാളം കൂടുതൽ ശോഭയോടെ ആളികത്തുകയും ഞങ്ങളുടെ മനസ്സിന്റെ ആശങ്കകളെ ദൂരീകരിച്ചു കളയുകയും ചെയ്തു. "എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവാൻ. അനർത്ഥ ദിവസത്തിൽ യഹോവ അവനെ വിടുവിക്കും". എന്ന തിരുവചനം മനസ്സിൽ ഉറപ്പിച്ച് സമാധാനത്തോടെ ഞങ്ങൾ മടങ്ങി. അതേ, ദൈവവചനം ഇവിടെ സാക്ഷാത്കരിക്കപ്പെടുകയാണ്. ഗുരുതരം എന്ന് വിശേഷിപ്പിച്ച രോഗാവസ്ഥയിൽ നിന്നും ദൈവീക കരസ്പർശനത്താൽ സൗഖ്യംനേടി തിരുമേനി തന്റെ കർമ്മപഥത്തിലേക്ക് തിരിച്ചെത്തി.

**കഴിഞ്ഞ ആറ് മാസത്തെ ജീവിതാനുഭവത്തെപ്പറ്റി എന്താണ് പറയാനുള്ളത്.**

കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷകൾക്കായിട്ടാണ് ഞാൻ മാർച്ച് 20-ന് കാനഡയ്ക്ക് പുറപ്പെട്ടത്. വഴിമദ്ധ്യേ ലണ്ടൻ ഹീത്രോ എയർപോർട്ടിൽവച്ച് പെട്ടിയെടുത്തപ്പോൾ നടുവ് വെട്ടി. നല്ലവേദന അനുഭവപ്പെടുകയും ചെയ്തു. ഡോ. സെന്നന്റെ നിർദ്ദേശപ്രകാരം വേദന സംഹാരി കഴിച്ച് യാത്ര തുടർന്നു. കാനഡയിലെ എഡ്മണ്ടൻ പള്ളിയിൽ കഷ്ടാനുഭവ ആഴ്ച ശുശ്രൂഷകൾ പൂർത്തിയാക്കുകയും ചെയ്തു. എന്നാൽ ഹൂസ്റ്റണിൽ വച്ച് ഏപ്രിൽ 24-ന് വേദന കലശലാവുകയും കാലിലേക്ക് വ്യാപിച്ച വേദനമൂലം നടക്കാൻ പ്രയാസവുമുണ്ടായി. ഹൂസ്റ്റൺ എൽ. ബി. ജെ ഹോസ്പിറ്റലിലെ അത്യാഹിത വിഭാഗത്തിൽ പ്രവേശിക്കപ്പെട്ടു.

**കാൻസർ രോഗ ബാധിതനാണെന്ന് എങ്ങനെയാണ് തിരുമേനി അറിഞ്ഞത്**

LBJ Hospital ൽ നടത്തിയ ആദ്യ പരിശോധനയിൽ നട്ടെല്ലിലേക്ക് കാൻസർ ബാധിച്ചെന്നും തന്മൂലം ഉണ്ടായ ഒരു കശേരുവിന്റെ പൊട്ടലാണ് വേദനയ്ക്ക് കാരണമെന്നും അറിഞ്ഞു. തുടർ പരിശോധനയിൽ പ്രോസ്റ്റേറ്റ് ഗ്രന്ഥിയിലെ കാൻസറിൽ നിന്നുമാണ് നട്ടെല്ലിലേക്ക് അസുഖം ബാധിച്ചതെന്ന് ഡോക്ടർമാർ പറഞ്ഞു.

**അമേരിക്കയിൽ വെച്ച് എന്തു ചികിത്സയാണ് ചെയ്തത്**

അവിടുത്തെ പരിശോധനയുടെ വെളിച്ചത്തിൽ പാലീയേറ്റീവ് ട്രീറ്റ്മെന്റ് മാത്രമാണ് ചെയ്തത്. പ്രോസ്റ്ററ്റിലെ കാൻസറിന് ഇൻജക്ഷനും നട്ടെല്ലിന് റേഡിയേഷനും ചെയ്തു. ആശുപത്രിയിൽ വച്ച് ഉണ്ടായ ശ്വാസകോശത്തിലെ അണുബാധയും വയറുസ്തംഭനവു ആരോഗ്യത്തെ ഗുരുതരാവസ്ഥയിലേക്ക് എത്തിച്ചു.

**ഈ വിഷമാവസ്ഥയെ എങ്ങനെയാണ് നേരിട്ടത്**

അനേകരുടെ പ്രാർത്ഥനയും ഉപവാസവും മൂലമാകാം എല്ലാ ശാരീരിക അസ്വാസ്ഥ്യങ്ങളെയും നേരിടാൻ എന്നെ പ്രാപ്തനാക്കിയത്. സൗത്ത് - വെസ്റ്റ് അമേരിക്കൻ ഭദ്രാസനാധിപനായ യൗസേബിയോസ് തിരുമേനിയും വൈദികരും അത്മായരും എല്ലാം എന്റെ സഹായത്തിനുണ്ടായിരുന്നു. ആശുപത്രിയിൽ നമ്മുടെ സഭാമക്കൾ അനേകർ ജോലി ചെയ്തിരുന്നു. അവരും എന്നെ വളരെ ശ്രദ്ധയോടെയാണ് പരിചരിച്ചത്.

**അസുഖത്തിൽ നിന്നും മോചിതനാകുമെന്ന് പ്രതീക്ഷിച്ചിരുന്നോ**

ആശുപത്രിയിൽ വച്ചുണ്ടായ ഒരനുഭവം എന്നെ അങ്ങനെ വിശ്വസിക്കാൻ പ്രേരിപ്പിച്ചു. സ്വപ്നമോ ദർശനമോ എന്ന് നിശ്ചയമില്ല. പുണ്യവാനായ ഗീവർഗ്ഗീസ് മാർ ഈവാനിയോസ് തിരുമേനി എന്റെ അടുത്ത് വന്നു നിന്ന് ആബൂൻ സൗഖ്യമാക്കപ്പെടും. എന്നു പറഞ്ഞു. പിറ്റേ ദിവസം കാല് നിലത്ത് വച്ചപ്പോൾ വേദനയ്ക്ക് കുറവുണ്ടായതായി അനുഭവപ്പെട്ടു.

**എത്രനാളത്തെ ചികിത്സ വേണ്ടി വന്നു ?**

29 ദിവസങ്ങളോളം ആശുപത്രിയിൽ കിടന്നു. തുടർന്ന് 41 ദിവസം ഹൂസ്റ്റൺ അരമനയിൽ വിശ്രമിച്ചു. യാത്രചെയ്യാൻ ആരോഗ്യം അനുവദിക്കുമെന്ന് മനസ്സിലായപ്പോൾ തുടർന്നുള്ള ചികിത്സയ്ക്കായി ഡോക്ടർമാരുടെ നിർദ്ദേശപ്രകാരം ഇന്ത്യയിലേക്ക് പുറപ്പെട്ടു. ജൂലൈ 3 ന് കോഴിക്കോട്ടെത്തി.

**തുടർ ചികിത്സ എവിടെയാണ് ചെയ്തത്**

ഞാനെത്തിയതിന്റെ പിറ്റേ ദിവസം തന്നെ പരിശുദ്ധബാവാ തിരുമേനി എന്നെ വന്നു കണ്ട് തുടർ ചികിത്സ എവിടെ വേണമെന്ന് ചോദിച്ചു. നമ്മുടെ സഭാമക്കളായ Dr.Roy chali, Dr. Alex Oommen എന്നിവരോട് തിരുമേനി അതേപ്പറ്റി സംസാരിച്ചു. നട്ടെല്ലിൽ നിന്നും ബയോപ്സി എടുത്ത് രോഗം സ്ഥിരീകരിച്ചശേഷം മാത്രം ചികിത്സ തുടർന്നാൽ മതി എന്ന അഭിപ്രായം അവർ മുന്നോട്ട് വച്ചു. അതിന്റെ അടിസ്ഥാനത്തിൽ ബോംബെ റ്റാറ്റാ മെമ്മോറിയൽ ആശുപത്രിയിലേക്ക് പോയി.

**റ്റാറ്റാ യിൽ എന്ത് ചികിത്സയാണ് ചെയ്തത്**

രോഗ നിർണ്ണയത്തിനുവേണ്ടി നട്ടെല്ലിൽ നിന്നും ബയോപ്സി എടുത്തു. അതിൽ നട്ടെല്ലിലെ ഒരു കശേരുവിനെ മാത്രം ബാധിച്ച Solitary Plasmacytoma എന്ന ഒരു രോഗമാണെന്നും, റേഡിയേഷൻ കൊണ്ട് പൂർണ്ണമായി മാറുന്ന മാരകമല്ലാത്ത അസുഖമാണെന്നും മനസ്സിലായി. അതിനുവേണ്ടിയുള്ള റേഡിയേഷൻ ചികിത്സ അവിടെ വെച്ച് പൂർത്തിയാക്കി.

**ഈ രണ്ടുരോഗ നിർണ്ണയത്തെ കുറിച്ചുള്ള തിരുമേനിയുടെ അഭിപ്രായം എന്താണ്**

ദൈവത്താൽ അസാദ്ധ്യമായത് ഒന്നുമില്ല. ഗുരുതരമെന്ന് അമേരിക്കയിൽ വിധിയെഴുതിയ എന്റെ രോഗത്തെ നിസാരമായ രോഗമാക്കി മാറ്റാൻ നിങ്ങളുടെ എല്ലാവരുടെയും പ്രാർത്ഥനയ്ക്ക് കഴിഞ്ഞു. എന്റെ "illness" - "wellness" ആക്കി മാറ്റാൻ നിങ്ങളുടെ പ്രാർത്ഥനക്ക് സാധിച്ചു. അമേരിക്കയിൽ തുടങ്ങിവച്ച റേഡിയേഷൻ ചികിത്സ ഇവിടെ പൂർത്തിയാക്കി. വ്യത്യസ്തമായ രണ്ട് അസുഖങ്ങൾക്ക് ഒരേ ചികിത്സ തന്നെ മതിയായിരുന്നു എന്നതും അത്ഭുതമാണ്.

**ഇപ്പോഴത്തെ ആരോഗ്യ സ്ഥിതി എന്താണ് ?**

നട്ടെല്ലിന്റെ അസുഖത്തിനുള്ള റേഡിയേഷൻ ചികിത്സ പൂർത്തിയാക്കി. എങ്കിലും കാൽമുട്ടുകൾക്കുള്ള വേദന പൂർണ്ണമായും മാറി കിട്ടിയില്ല. ശരീരത്തിലെ മുള്ള് മാറ്റി കിട്ടണമെന്ന് പ്രാർത്ഥിച്ച വി. പൗലോസ് ശ്ലീഹായോട് കർത്താവ് പറഞ്ഞത്. "നിനക്ക് എന്റെ കൃപ മതി" എന്നാണ്. ആ ദൈവകൃപയിൽ ആശ്രയിച്ചു ചെറിയ വേദന സഹിച്ച് മുന്നോട്ടു പോകുന്നു.

**കഴിഞ്ഞ മാസങ്ങളിൽ ഈ ദൈവകൃപ ധാരാളമായി എങ്ങനെയാണ് അനുഭവിച്ചത്**

കാനഡയിലേക്കുള്ള യാത്ര തുടങ്ങിയത് മുതൽ നേരിട്ട ഓരോ കാര്യത്തിലും ദൈവകൃപ ധാരാളമായി ഉണ്ടായിട്ടുണ്ട്. ലണ്ടൻ എയർപോർട്ടിൽ വച്ച് പെട്ടിയെടുക്കേണ്ട സാഹചര്യം ഉണ്ടായതാണ് എന്റെ രോഗം ഇത്ര വേഗം കണ്ടുപിടിക്കാൻ ഇടയാക്കിയത്. ഹൂസ്റ്റണിൽ ചികിത്സക്കായി എമർജൻസി വിഭാഗത്തിലൂടെ പ്രവേശിക്കപ്പെട്ടതിനാൽ ചികിത്സയ്ക്ക് വേണ്ടി വന്ന ഭീമമായ തുക മുഴുവൻ അമേരിക്കൻ സർക്കാർ വഹിച്ചു. ടാറ്റായിൽ വെച്ച് സാധുക്കളായ രോഗികൾക്ക് ധനസഹായമാകുന്ന Rajeev Gandhi Jeevan Dhan Yojana എന്ന പദ്ധതിയെ കുറിച്ച് മനസ്സിലാക്കാനും അതിനു സമാനമായ ഒരു പദ്ധതി കേരളത്തിൽ നടപ്പിലാക്കാൻ വേണ്ടി മുഖ്യമന്ത്രിയുടെ ശ്രദ്ധയിൽപ്പെടുത്താനും അതിന് തുടക്കം കുറിക്കാനും കഴിഞ്ഞു. എന്റെ രോഗം രോഗികളുടെ ഉന്നമനത്തിനായി പ്രവർത്തിക്കാൻ ഒരു കാരണമായി.

**രോഗത്തെ തുടർന്ന് എന്തെങ്കിലും പ്രയാസമോ നഷ്ടബോധമോ ഉണ്ടോ?**

അങ്ങനെ പ്രയാസം ഒന്നുമില്ല. രോഗം മാറണമെന്നല്ല. നിന്റെ ഹിതം പോലെ എന്നെ നിത്യം നടത്തീടണമേ എന്നു മാത്രമാണ് എന്റെ പ്രാർത്ഥന. എന്നിരുന്നാലും മാർ ഈവാനിയോസ് തിരുമേനിയുടെ ദേഹവിയോഗത്തിൽ വന്ന് സംബന്ധിക്കാൻ സാധിച്ചില്ല എന്നത് ഒരു വേദനയാണ്. ഒരു ദർശനത്തിലൂടെ തിരുമേനി എന്റെ അടുത്തു വന്ന് എന്നെ ആശ്വസിപ്പിച്ചത് എനിക്ക് വലിയ ശക്തി നൽകുന്നു. അനുവദനീയമായ എല്ലാ ദിവസവും വി. കുർബ്ബാന

*ശേഷം 20-ാം പേജിൽ*



ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

# ബുസാൻ അസംബ്ലി...

മതങ്ങളുടെ രാഷ്ട്രീയവൽക്കരണം ആപത്താണെന്നും മത ന്യൂനപക്ഷങ്ങളുടെയും പാർശ്വവൽക്കരിക്കപ്പെട്ടവരുടെയും അവകാശങ്ങൾ സംരക്ഷിക്കപ്പെടണമെന്നും വിഭജിതമായ കൊറിയയുടെ പുനരൈക്യം അനിവാര്യമാണെന്നും നീതിയിൽ അധിഷ്ഠിതമായ സമാധാനം സർവ്വജനതയും ലക്ഷ്യമാക്കണമെന്നും സഭകളുടെ ലോക കൗൺസിലിന്റെ (ഡബ്ലുസിസി), ബുസാൻ ജനറൽ അസംബ്ലി അംഗീകരിച്ച പ്രമേയം ആവശ്യപ്പെട്ടു.

2013 ഒക്ടോ. 30 മുതൽ നവം. 8 വരെ കൊറിയയിലെ ബുസാനിൽ നടന്ന ഡബ്യുസിസിയുടെ പത്താമത് അസംബ്ലി അർത്ഥപൂർണ്ണവും ഫലപ്രദവുമായിരുന്നു. ആഗോള തലത്തിലുള്ള സഭകളുടെ പ്രതിനിധികളുടെ ഒന്നിച്ചുള്ള ആഘോഷങ്ങളും പര്യാലോചനകളും പ്രാർത്ഥനകളും നയിച്ചത് നീതിയിൽ അധിഷ്ഠിതമായ സമാധാനത്തിനുള്ള ആഹ്വാനമാണ്.

'ജീവന്റെ നാഥ, ഞങ്ങളെ നീതിയിലേക്കും ശാന്തിയിലേക്കും നയിക്കണമെ' എന്ന മുഖ്യ ചിന്താവിഷയം അടിസ്ഥാനമാക്കിയാണ് വിവിധ തലത്തിലുള്ള ചർച്ചകളും പഠനങ്ങളും നടന്നത്.

സമാധാനവാഹകരാകുവാനുള്ള ഉത്തമ ക്രിസ്തീയ ദൗത്യത്തിന്റെ അടിത്തറയാണ് നീതിയിലും ശാന്തിയിലും പ്രഖ്യാപനം ചെയ്യുന്നത്. അശാന്തമാകുന്ന പശ്ചിമേഷ്യൻ രാജ്യങ്ങളിൽ ഉണ്ടാകേണ്ട ക്രിസ്ത്യൻ സാന്നിധ്യവും സാക്ഷ്യവും സമ്മേളനം വിലയിരുത്തി. പാർശ്വവൽക്കരിക്കപ്പെടുന്ന ജനതയുടെ സംരക്ഷണത്തിനും നിലനിൽപ്പിനുമായുള്ള പദ്ധതികൾ വികസിപ്പിച്ച് ഫലപ്രദമായി നടപ്പാക്കുന്നതിന് അതതു രാജ്യത്തെ സർക്കാരുമായി കൂടിയാലോചനകൾ എക്യുമെനിക്കൽ തലത്തിൽ നിർവ്വഹിക്കപ്പെടണം എന്ന് സമ്മേളനം നിർദ്ദേശിച്ചു. മതന്യൂനപക്ഷങ്ങളുടെ അവകാശവും സ്വാതന്ത്ര്യവും ഹനിക്കപ്പെടുന്ന പ്രവണതകൾ അപലപിച്ചു.

കൊറിയയിൽ ശാന്തി പുലരേണ്ടതിന്റെ ആവശ്യകത സമ്മേളനം ചർച്ച ചെയ്തു. കൊറിയയിൽ വിദേശ രാജ്യങ്ങളുടെ അനധികൃത ഇടപെടലുകളും സൈന്യത്തിന്റെ ബഹുലതയും നിയന്ത്രിക്കപ്പെടണം. കൊറിയയിൽ വിദേശ സൈന്യങ്ങളെ പിൻവലിക്കുകയും സൈനിക ചെലവ് ചുരുക്കുകയും വേണം. കൊറിയയിൽ നീതിയിൽ അധിഷ്ഠിതമായ സമാധാനം നിലനിർത്താൻ സത്വര നടപടി ഉണ്ടാകണമെന്ന് ആവശ്യപ്പെട്ടു.

പാർശ്വവൽക്കരിക്കപ്പെട്ടവരുടെ അവകാശങ്ങൾ സംരക്ഷിക്കുന്നിൽ സഭകൾ രാഷ്ട്രങ്ങളുമായി സംവാദത്തിൽ ഏർപ്പെടുകയും ദലിത് ജനതയുടെ സംരക്ഷണത്തിനായി പദ്ധതികൾ ആവിഷ്ക്കരിക്കുകയും ചെയ്യണം. പാർശ്വവൽക്കരണത്തിന്റെ തീവ്രത ചുരുക്കുവാനും അവ ഇല്ലായ്മ ചെയ്യുവാനുമുള്ള പദ്ധതികൾക്ക് സഭകൾ ശ്രദ്ധ പുലർത്തണം.

നീതിയിൽ അധിഷ്ഠിതമായ സമാധാനം നിലനിർത്തുമ്പോൾ മാത്രമേ ദൈവസ്നേഹത്തിലും കരുതലിലുമുള്ള മാനവിക ഇടപെടലുകൾ സർവ്വ സൃഷ്ടിയിലും ഉണ്ടാവുകയുള്ളു എന്ന് സമ്മേളനം വ്യക്തമാക്കി.

രാഷ്ട്രീയവും പാരിസ്ഥിതികവും ഉപജീവനാർത്ഥവുമുള്ള കുടിയേറ്റങ്ങളുടെ വിവിധ പ്രശ്നങ്ങൾ ആഗോള തലത്തിൽ ചർച്ച ചെയ്യപ്പെടണമെന്ന് അസംബ്ലി നിരീക്ഷിച്ചു.

നീതിപൂർവ്വമായ ശാന്തിയുടെ അന്വേഷണവും ജീവന്റെ സംരക്ഷണവും ലോകത്ത് ദൈവസ്നേഹത്തിന്റേതാകുവാനുള്ള വ്യക്തമായ പദ്ധതികൾക്കും പ്രഖ്യാപനങ്ങൾക്കും അസംബ്ലി രൂപരേഖ പകർന്നു. മനുഷ്യ അന്തസ്സിന്റെ നിലനിൽപ്പിനും നീതി നിർവ്വഹണത്തിനും കുടുംബമായും സമൂഹമായും സഭയായും ഒരുങ്ങി എല്ലാവിധ കലഹങ്ങളും ആക്രമണങ്ങളും യുദ്ധങ്ങളും ലഘൂകരിക്കുവാനുള്ള പദ്ധതികൾക്ക് രൂപം

നൽകണമെന്നും ബുസാനിലെ ജനറൽ അസംബ്ലി ആഹ്വാനം ചെയ്തു.

ബുസാൻ അസംബ്ലി സഭകൾക്ക് നീതിക്കും ശാന്തിക്കുമുള്ള പ്രതിബദ്ധത പുതുക്കുന്നതിനുള്ള ആഹ്വാനമായി. വിവിധ സഭാ പ്രതിനിധികൾ തമ്മിലുള്ള ചർച്ചകളും സംവാദങ്ങളും ഭാവി പ്രവർത്തനങ്ങൾക്കുള്ള കൂട്ടായ്മകൾ സൃഷ്ടിച്ചു. ബുസാൻ അസംബ്ലി എക്യുമെനിക്കൽ ചരിത്രത്തിലെ നിർണ്ണായക സമ്മേളനമായി തീർന്നുവെന്ന് ഡബ്ല്യുസിസി ജനറൽ സെക്രട്ടറി ഡോ. ഒലിവ് ഫിക്സി ടിവിയറ്റ് പറഞ്ഞു. ആഗോള തലത്തിലുള്ള സഭാ പ്രതിനിധികൾക്കു കൊറിയയിലെ സംഘർഷങ്ങളുടെയും പോരാട്ടങ്ങളുടെയും യഥാർത്ഥ ചിത്രം നേരിട്ട് അറിയുവാൻ കഴിഞ്ഞു. ഉത്തര-ദക്ഷിണ കൊറിയയിലെ ജനതയുടെ സംഘർഷങ്ങളിൽ അസംബ്ലി ഏകീഭവിക്കുകയും ശാന്തിക്കും പുനരൈക്യത്തിനുമായുള്ള കൊറിയൻ ജനതയുടെ സമാധാന പ്രവർത്തനങ്ങളിൽ ഡബ്ല്യുസിസിയും പങ്കു ചേരാമെന്ന് സമ്മതിക്കുകയും ചെയ്തു. ബുസാൻ അസംബ്ലിയിൽ പങ്കെടുത്തവർ നീതിയുടെയും ശാന്തിയുടെയും ശബ്ദമായി തീരണമെന്ന് അദ്ദേഹം പറഞ്ഞു.

വിവിധ സഭകളിൽ നിന്നും 3000 പ്രതിനിധികൾ പങ്കെടുത്തു. നിരീക്ഷകർ, മാധ്യമപ്രവർത്തകർ, തുടങ്ങി വിവിധ തരത്തിലുള്ള 2000 ലധികം പേരും അസംബ്ലിയിൽ പങ്കുചേർന്നു. എല്ലാ പൊതു സമ്മേളനങ്ങൾക്കും കൊറിയയിലെ പ്രാദേശിക സഭകളിൽ നിന്നും ഒട്ടനവധി ആളുകൾ പങ്കുചേർന്ന് പത്താം അസംബ്ലി ഒരു മഹാസമ്മേളനമാക്കി.

ബുസാൻ അസംബ്ലി പലതരത്തിലും പ്രാധാന്യം അർഹിക്കുന്നു. ആദ്യമായാണ് ഒരു വനിത മോഡറേറ്ററാകുന്നത്. എട്ട് പ്രസിഡന്റുമാരിൽ നാല് പേർ വനിതകളാകുന്നതും ആദ്യം. ഒരു ആദിവാസി ബിഷപ്പ് WCC യുടെ പ്രസിഡന്റാകുന്നതും ഇതാദ്യം.

"ദൈവത്തിന്റെ പരിശുദ്ധാത്മ നിറവിൽ നീതിക്കും ശാന്തിക്കുമായുള്ള പോരാട്ടത്തിന് ക്രിസ്തുവിന്റെ സഹപ്രവർത്തകരായി ബുസാനിൽ നിന്നും സ്വദേശത്തേക്കു മടങ്ങാം" എന്ന പ്രാർത്ഥനയോടെ പത്താം അസംബ്ലി സമാപിച്ചു.

# മാർ നിക്കോളാവോസ് ഡബ്ല്യുസിസി സെൻട്രൽ കമ്മിറ്റി അംഗം



സഭകളുടെ അഖില ലോക കൗൺസിലിന്റെ (ഡബ്ല്യുസിസി) സെൻട്രൽ കമ്മറ്റിയിലേക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസനാധിപൻ സഖറിയാ മാർ നിക്കോളാവോസ് മെത്രാപ്പോലീത്താ തെരഞ്ഞെടുക്കപ്പെട്ടു. 345 സഭകളിൽ നിന്നും 150 പേരുള്ള സമിതിയാണ് സെൻട്രൽ കമ്മിറ്റി.

ദക്ഷിണ കൊറിയയിലെ ബുസാനിൽ നടന്ന ഡബ്ല്യുസിസി പത്താമത് അസംബ്ലിയാണ് അടുത്ത എട്ടുവർഷത്തേക്കുള്ള സെൻട്രൽ കമ്മിറ്റിയെ തെരഞ്ഞെടുത്തത്. ഡബ്ല്യുസിസി യുടെ പ്രവർത്തനങ്ങൾ ക്രോഡീകരിച്ച് നടപ്പാക്കുന്ന സമിതിയാണിത്.

മോഡറേറ്ററായി കെനിയയിലെ ഡോ. ആഗ്നസ് അബുവോം തെരഞ്ഞെടുക്കപ്പെട്ടു. ഡബ്ല്യുസിസി മോഡറേറ്ററായി തെരഞ്ഞെടുക്കപ്പെടുന്ന പ്രഥമ വനിതയാണ് ആഗ്നസ്. ബിഷപ്പ് മേരി ആൻ സ്വൻസൺ (യുണൈറ്റഡ് മെതഡിസ്റ്റ് ചർച്ച്, യു.എസ്.എ) പ്രൊഫ. ഡോ. ജിനാഡിയസ് (കോൺസ്റ്റന്റിനോപ്പിൾ) എന്നിവരാണ് വൈസ് മോഡറേറ്റേഴ്സ്.

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധി സംഘത്തെ നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസനാധിപൻ സക്കറിയ മാർ നിക്കോളാവോസ് മെത്രാപ്പോലീത്ത നയിച്ചു. ഫാ. ഡോ. കെ. എം. ജോർജ്, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, യു.കെ.-യൂറോപ്പ് ആഫ്രിക്ക ഭദ്രാസന എക്യുമെനിക്കൽ റിലേഷൻസ് ആൻഡ് സ്പിരിചൽ ഓർഗനൈസേഷൻ ഡെപ്യൂട്ടി സെക്രട്ടറി എലിസബത്ത് ജോയി(ലണ്ടൻ), വ്ളാഡിമർ ഓർത്തഡോക്സ് സെമിനാരി ലക്ച്ചർ സീനാ വർഗീസ് (ന്യൂയോർക്ക്), വ്ളാഡിമർ സെമിനാരി മാസ്റ്റേഴ്സ് വിദ്യാർത്ഥി ലിജിൻ ഹന്ന രാജു (ഡാലസ്), ഫാ. അനീഷ് ജോൺ (ഡൽഹി) എന്നിവർ പ്രതിനിധി സംഘത്തിൽ ഉണ്ടായിരുന്നു.

വിവിധ സമിതികളെ പ്രതിനിധികരിച്ച് മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളായ സൂസൻ ജേക്കബ് (ക്രിസ്ത്യൻ കോൺഫ്രൻസ് ഓഫ് ഏഷ്യ) ഡോ. സാറാമ്മ വർഗീസ് (എൻ.സി.സി.ഐ.) സോമൻ ബേബി, ഷേർളി സോമൻ ബേബി (ബഹ്റിൻ വൈ.എം.സി.എ.) എന്നിവരും ബുസാൻ അസംബ്ലിയിൽ പങ്കെടുത്തു.



ഡോ. ആഗ്നസ് അബുവോം (മോഡറേറ്റർ)



## ചരിത്രം



# കൂനൻ കുരിശു തീർത്ഥാടന കേന്ദ്രം

- ജോൺ ശാമുവേൽ കുരുവിള
(കൺവീനർ, കൂനൻ കുരിശ് വികസന പ്രവർത്തനം)

മലങ്കര നസ്രാണികളുടെ മാർത്തോമ്മൻ പൈതൃകവും അധിനിവേശ വിരുദ്ധ പ്രഖ്യാപനവും വിളമ്പരം ചെയ്യുന്ന 'കൂനൻ കുരിശ് സത്യത്തിന്' നിത്യ സ്മാരകം മട്ടാഞ്ചേരിയിൽ ഉയരുന്നു.

മട്ടാഞ്ചേരിയിൽ 1751–ൽ സ്ഥാപിതമായ സെന്റ് ജോർജ് പള്ളിയാണ് പുതുക്കിപ്പണിത് കൂനൻകുരിശ് തീർത്ഥാടന കേന്ദ്രമായിതീരുന്നന്ത്. ഇത് 1974 കാലഘട്ടത്തിലും നവീകരിച്ചിട്ടുണ്ട്. 'മട്ടാഞ്ചേരി മുറി 'എന്നും' 'എരിമീശ പള്ളി' എന്നും ചരിത്രത്തിൽ ഈ പള്ളി അറിയപ്പെടുന്നു. വിശുദ്ധ ഗീവർഗീസ് സഹദായുടെ തിരുശേഷിപ്പ് സുക്ഷിച്ചിരിക്കുന്ന ഈ ദേവാലയം ഇപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിലാണ്.

മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്ര സ്മാരകമായിട്ടാണ് ഇതു പണിതുയർത്തുന്നത്. പരിശുദ്ധ ബസ്സേലിയോസ് ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 447/2008 ലെ കല്പനയിൽ പറയുന്നു:

"...മട്ടാഞ്ചേരി സെന്റ് ജോർജ് ഓർത്തഡോക്സ് ദേവാലയം ഒരു ഇടവകപ്പള്ളി എന്ന നിലയിൽ നിന്നും മാറ്റി നമ്മുടെ നേരിട്ടുള്ള ഭരണത്തിലിരിപ്പാൻ തക്കവണ്ണം 'സഭാചരിത്രസ്മാരകമായി' ഏറ്റെടുത്തിരിക്കുന്നു. ജീർണ്ണാവസ്ഥയിലായ ആ ദേവാലയത്തിന്റെ പുനരുദ്ധാരണം ലക്ഷ്യമിട്ട് ചില പദ്ധതികൾ നടത്തുന്നതിന് നാം അനുവാദം നൽകിയിട്ടുണ്ട്. പൂർവ്വപിതാക്കന്മാരുടെ വിശ്വാസ ധീരതയുടെ പ്രതീകമായി നിലകൊള്ളുന്ന മട്ടാഞ്ചേരി പള്ളിയുടെ പുനരുദ്ധാരണത്തിന് എല്ലാ സഹായ സഹകരണങ്ങളും നിങ്ങൾ നല്കണമെന്ന് താല്പര്യപ്പെടുന്നു..." 2008 വരെ മട്ടാഞ്ചേരി കൂനൻകുരിശുപള്ളി സെ. പീറ്റേഴ്സ് & സെ. പോൾസ്, ഫോർട്ട് കൊച്ചി ഇടവകയുടെ സംരക്ഷണത്തിൽ നിന്നും പരിശുദ്ധ സഭയ്ക്ക് കൈമാറുകയാണുണ്ടായത്.

വിവിധ സംസ്ക്കാരങ്ങൾ വിസ്മയകരമായ വിധത്തിൽ സമ്മേളിച്ച സ്ഥലമാണ് മട്ടാഞ്ചേരിയും ഫോർട്ടുകൊച്ചിയും. പോർട്ടീസുകാരും ഡച്ചുകാരും ഒടുവിൽ ബ്രിട്ടീഷുകാരും മട്ടാഞ്ചേരി കൈയ്യടക്കി. കൊച്ചിയുടെ വാണിജ്യ വികസനത്തിനും മതാധിപത്യത്തിനും ഇത് വഴിയൊരുക്കി. കൊച്ചി കായൽ അതിരായുള്ള ഈ പ്രദേശത്താണ് കൂനൻ കുരിശു സത്യത്തിന്റെ ചരിത്രം ഉറങ്ങുന്ന മട്ടാഞ്ചേരി സെന്റ് ജോർജ് പള്ളി.

പാശ്ചാത്യ അധിനിവേശത്തിന് എതിരേ ലോകത്ത് ആദ്യം നടന്ന വിപ്ലവമാണ് 1653 ലെ കൂനൻ കുരിശു സത്യം. ഭാരതമണ്ണിൽ പാശ്ചാത്യ അധിനിവേശത്തിനെതിരേ നടത്തിയ ആദ്യ സ്വാതന്ത്ര്യ സമരവും ഇതാണ്. കൂനൻ കുരിശ് മലങ്കര നസ്രാണികളുടെ മഹത്തായ സ്വാതന്ത്ര്യ പ്രഖ്യാപനവുമാണ്.

വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ കാലം മുതൽ മലങ്കര നസ്രാണികൾ തികച്ചും ദേശീയ സംസ്കാരവും അസ്ഥിത്വവും നിലനിർത്തി. ഈ തനത് ജീവിത ശൈലി അറിയപ്പെട്ടത് 'മാർത്തോമ്മായുടെ മാർഗ്ഗം' എന്നാണ്. ഇതിനെ തകർക്കാൻ റോമൻ അധീശത്വവും ലത്തീൻ ക്രമങ്ങളും പാശ്ചാത്യ ജീവിത രീതിയും അടിച്ചേൽപ്പിക്കുവാൻ പോർട്ടുഗീസുകാരുടെ റോമൻ കത്തോലിക്കാ മിഷണറിമാരും ശ്രമിച്ചു. ഇതിന്റെ അനന്തരഫലമാണ് 1599 ലെ 'ഉദയം പേരൂർ സുന്നഹദോസ്.' പാശ്ചാത്യ അധിനിവേശത്തെ പ്രതിരോധിക്കുവാനും പൗരാണികമായ 'മാർത്തോമ്മൻ മാർഗ്ഗത്തെ' പുനസ്ഥാപിക്കുന്നതിനും നടത്തിയ പോരാട്ടമാണ് 1653 ജനുവരി 3–ലെ കൂനൻ കുരിശു സത്യം.

കൂനൻ കുരിശു സത്യത്തിന് നേതൃത്വം നൽകിയത് മലങ്കരയുടെ ജാതിക്കു കർത്തവ്യൻ പകലോമറ്റം തോമ്മാ അർക്കദെയാക്കോൻ ആയിരുന്നു. അദ്ദേഹത്തിന് പിന്നിൽ മലങ്കര പള്ളിയോഗ നസ്രാണിപ്പട തന്നെ അണിനിരന്ന് ഐതിഹാസികമായ സ്വാതന്ത്ര്യ പ്രഖ്യാപനം നടത്തി.

മലങ്കര നസ്രാണികളുടെ സ്വത്വബോധം ഉയർത്തുന്ന കൂനൻകുരിശു സത്യത്തിന് 'പൗരാണികതയും ആധുനികതയും' സമന്വയിക്കുന്ന സ്മാരകമാണ് ഇപ്പോൾ പണിതുയർത്തുന്നത്. ഇത് മലങ്കര നസ്രാണികളുടെ ആത്മാഭിമാനത്തിന്റെയും മാർത്തോമൻ പൈതൃകത്തിന്റെയും വൈശിഷ്ട്യം വിളംബരം ചെയ്യും.

മട്ടാഞ്ചേരിയിൽ കൂനൻ കുരിശു സത്യത്തിന്റെ സ്മാരക നിർമ്മാണത്തിന് 2010 സെപ്റ്റം. 8–ന് "കൂനൻ കുരിശു തീർത്ഥാടന കേന്ദ്ര വികസന

കൗൺസിൽ" രൂപീകരിച്ചു. നാലു ഘട്ടങ്ങളിലുള്ള പ്രവർത്തനങ്ങളാണ് ക്രമീകരിച്ചത്. അനധികൃത കുടിയേറ്റക്കാരെ ഒഴിപ്പിക്കുക, അഡ്മിനിസ്ട്രേഷൻ ബ്ലോക്ക് നിർമ്മിക്കുക, പള്ളി നവീകരിക്കുക മാർത്തോമ്മൻ മ്യൂസിയം ഉണ്ടാക്കുക എന്നിവയ്ക്കാണ് മുഖ്യ പ്രാധാന്യം നൽകുന്നത്.

മട്ടാഞ്ചേരിയിൽ സഭയുടെ അധീനതയിലുള്ള 60 സെന്റ് സ്ഥലത്തിന്റെ അതിരുകളിൽ അനധികൃതമായി താമസിച്ച 11 കുടുംബങ്ങളെ ചർച്ചയിലൂടെ പുനരധിവസിപ്പിച്ചു. ഇപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെ പൂർണ്ണ നിയന്ത്രണത്തിലായി.

മട്ടാഞ്ചേരിയിൽ 30 ലക്ഷം രൂപാ ചെലവിൽ ആധുനിക സൗകര്യങ്ങളോടുകൂടിയ അഡ്മിനിസ്ട്രേഷൻ ബ്ലോക്ക് പണിതുയർത്തുന്നു. ഇതിന്റെ നിർമ്മാണ പ്രവർത്തനങ്ങൾ പൂർത്തിയാകുന്നു.

ഇപ്പോൾ പണിയുന്ന പള്ളി കമ്പിയും കോൺക്രീറ്റും ഉപയോഗിക്കാതെ യുനെസ്കോ അംഗീകരിച്ച സാങ്കേതിക വിദ്യയിൽ പുരാതന ശൈലിയിൽ പുതുക്കി പണിയുന്നു. പള്ളിയുടെ പഴയ ഭിത്തിയും തറയും മദ്ബഹായും നിലനിർത്തിയാണ് കൂനൻ കുരിശ് പള്ളിയുടെ നവീകരണം നിർവ്വഹിക്കുന്നത്. കൂനൻ കുരിശ് സ്മാരകമായുള്ള കൽകുരിശും ഇവിടെ പുനസ്ഥാപിക്കുന്നു.

പുതുതലമുറയ്ക്ക് ചരിത്ര സാക്ഷ്യമായി നിലകൊള്ളുവാൻ മലങ്കരസഭയുടെ മാർത്തോമ്മൻ പാരമ്പര്യം വിളമ്പരം ചെയ്യുന്ന സഭാ ചരിത്ര മ്യൂസിയവും ഇതിനോടനുബന്ധിച്ച് പണിതുയർത്തുവാൻ പദ്ധതിയുണ്ട്.

കൂനൻ കുരിശു തീർത്ഥാടന കേന്ദ്ര വികസന പ്രവർത്തനങ്ങൾക്കായി നാലുകോടി രൂപായുടെ പദ്ധതിയാണ് ലക്ഷ്യമിട്ടിരിക്കുന്നത്. ഭാരതത്തിലെ എല്ലാ സഭകളുടെയും 'മാതൃസഭ' എന്ന നിലയിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ മഹത്വം വിളിച്ചറിയിക്കുവാൻ ഇതിന് കഴിയും. ■

for more details: www.koonankurishu.com

## മട്ടാഞ്ചേരി : വലിയ തീർത്ഥാടന കേന്ദ്രമാകണം

**പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ**

**മട്ടാഞ്ചേരി:** കൂനൻ കുരിശു സത്യം നടന്നത് മലങ്കര ഓർത്തഡോക്സ് സഭയുടെ അധീനതയിലുള്ള മട്ടാഞ്ചേരിയിലെ കൂനൻ കുരിശു തീർത്ഥാടന കേന്ദ്രത്തിൽ വച്ചായതിനാൽ ഇത് മലങ്കര സഭയിലെ വലിയ 'തീർത്ഥാടന കേന്ദ്രമായി' മാറ്റണമെന്ന് പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ.

കൂനൻ കുരിശു വികസന പ്രവർത്തനങ്ങൾക്കായി നടത്തിയ പ്രഭാഷണത്തിലാണ് പ. ബാവാ ഇക്കാര്യം പ്രസ്താവിച്ചത്.

കൂനൻ കുരിശു സത്യം നടന്ന സ്ഥലം തീർത്ഥാടന കേന്ദ്രമായി സഭ പ്രഖ്യാപിച്ചിട്ടുണ്ട്. ഇത് വലിയ ഒരു കേന്ദ്രമായി വളർന്ന് ലോകത്തിന്റെ എല്ലാ ഭാഗത്തു നിന്നും മലങ്കരസഭയുടെ എല്ലാ ഭാഗത്തു നിന്നും വിശ്വാസികൾ തീർത്ഥാടകരായി എത്തിച്ചേരണം. അഞ്ചാം മാർത്തോമ്മാ 'മലങ്കരസഭയുടെ പ്രധാന തലവൻ' എന്ന നിലയിൽ വളരെക്കാലം മട്ടാഞ്ചേരിയിൽ താമസിച്ചിട്ടുണ്ട്.

മാർത്തോമ്മായുടെ പാരമ്പര്യത്തിൽ മലങ്കര നസ്രാണികൾ അഭിമാനം കൊള്ളുന്നു. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനായി മലങ്കര നസ്രാണികൾ നടത്തിയ മഹാസംഭവമാണ് കൂനൻ കുരിശു സത്യം. മലങ്കരസഭയുടെ സ്വയം ശീർഷത്വം, ദേശീയത, സ്വാതന്ത്ര്യം എന്നിവ 'കൂനൻ കുരിശു സത്യം' എന്ന സംഭവത്തിലൂടെ വെളിപ്പെടുകയാണ്. ഇത് നമുക്ക് അഭിമാനമാണ്. ആവേശമാണ്.

കൂനൻ കുരിശു തീർത്ഥാടനകേന്ദ്രം വഴി മലങ്കര സഭയുടെ പൗരാണികതയും ദേശീയതയും സ്വാതന്ത്ര്യവും ശക്തമായി നിലനിർത്താൻ കഴിയും. ആയതിനാൽ തീർത്ഥാടന കേന്ദ്രത്തിന്റെ നിർമ്മാണ പ്രവർത്തനങ്ങളിൽ എല്ലാവരുടെയും പ്രാർത്ഥനയും സഹകരണവും സാമ്പത്തിക സഹായവും പ്രതീക്ഷിക്കുകയാണ്. എല്ലാവരുടെയും അദ്ധ്വാനത്തിന്റെ ഒരു പങ്ക് കാഴ്ചയായി അർപ്പിച്ച് ദൈവാനുഗ്രഹം പ്രാപിക്കണം. ഇതിന്റെ നിർമ്മാണ പ്രവർത്തനങ്ങളേയും പദ്ധതികളേയും ദൈവം അനുഗ്രഹിക്കട്ടെ.

# ജുഡീഷ്യറിയിൽ രാഷ്ട്രീയം കലർത്തരുത്:

**■ പ. കാതോലിക്കാ ബാവാ**

**കോന്നി:** ജുഡീഷ്യറിയിൽ രാഷ്ട്രീയം കലർത്തിയാൽ അത് ജനാധിപത്യത്തെ കൊല ചെയ്യാനാണ് ഉപകരിക്കുന്നതെന്നും ഇപ്പോൾ ഇതാണു നടക്കുന്നതെന്നും ഇങ്ങനെ പോയാൽ 50 വർഷം കഴിയുമ്പോഴേയ്ക്കും ജനാധിപത്യം ഇല്ലാതാകുമെന്നും പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

മലങ്കര ഓർത്തഡോക്സ് വൈദിക സംഘത്തിന്റെ നേതൃത്വത്തിൽ നടത്തിയ തുമ്പമൺ, നിലയ്ക്കൽ, ചെങ്ങന്നൂർ, അടൂർ-കടമ്പനാട്, നിരണം ഭദ്രാസനത്തിലെ വൈദികരുടെ സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

സഭ ഏറെ പ്രതിസന്ധി നേരിട്ടുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ സമൂഹത്തിൽ നിലനിൽക്കുന്നതു രാഷ്ട്രീയ അനാഥത്വമാണ്. അംഗബലം കുറഞ്ഞ മറ്റു സഭകൾ പറയുന്ന കാര്യങ്ങൾ ഭരണകർത്താക്കൾ ചെയ്തു കൊടുക്കുമ്പോൾ പത്തോളം നിയമസഭാ മണ്ഡലങ്ങളിൽ നിർണായക സ്വാധീനമുള്ള സഭയ്ക്കുവേണ്ടത്ര പ്രാധാന്യം ലഭിക്കുന്നില്ല. എന്തെങ്കിലും ആവശ്യങ്ങൾക്കായി ഭിക്ഷയാചിക്കുന്നതുപോലെ നിൽക്കേണ്ടിവരുന്നു. ഏതു മുന്നണി ഭരിച്ചാലും ഇതാണ് അവസ്ഥ.

മലങ്കര ഓർത്തഡോക്സ് സഭ നേരിടുന്ന വെല്ലുവിളി അതിജീവിക്കാൻ 30 ഭദ്രാസനങ്ങളുടെയും ഐക്യവും കൂട്ടായ്മയും ഉണ്ടാകണം. ക്രിസ്തുവിന്റെ ശരീരത്തോടാണു സഭയെ ഉപമിക്കുന്നത്. ശരീരത്തിന്റെ ഏതു ഭാഗത്തും പ്രശ്നമുണ്ടായാലും അതു മൊത്തത്തിൽ ബാധിക്കും. അതേപോലെയാണു വിശ്വാസികളുടെ എവിടെ നിന്നുണ്ടാകുന്ന പ്രശ്നങ്ങളും സഭയ്ക്ക് നൊമ്പരമുണ്ടാക്കുന്നത്. സഭയ്ക്ക് അനുകൂലമായ കോടതി വിധി വന്നിട്ടും നടപ്പാക്കാൻ ഭരണകർത്താക്കൾക്കു കഴിഞ്ഞില്ല.

തോമസ് മാർ അത്താനാസിയോസ് അധ്യക്ഷത വഹിച്ചു. കുര്യാക്കോസ് മാർ ക്ലീമ്മീസ്, മാത്യൂസ് മാർ സേവേറിയോസ്, ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. പി.വൈ. ജെസൻ, ഫാ. കെ. ജി. മാത്യു, ഫാ. വി.എസ്. സ്റ്റീഫൻ, ഫാ. വർഗീസ് കളീയ്ക്കൽ, ഫാ. സജി അമയിൽ, ഫാ. ഷൈജു കുര്യൻ, ഫാ. ഏബ്രഹാം, ഫാ. സി. കെ. കുര്യൻ എന്നിവർ പ്രസംഗിച്ചു.

*- (മനോരമ)*

# പശ്ചിമഘട്ട സംരക്ഷണം
## ക്രൈസ്തവ സമീപനം

ഡോ. എം.എസ്. പോൾ

പശ്ചിമഘട്ട മലനിരകളുടെ സംരക്ഷണത്തെക്കുറിച്ച് നിരവധി ചർച്ചകളും അതിലേറെ വിവാദങ്ങളും നടക്കുന്ന കാലഘട്ടമാണിത്. ഇത്തരം സന്ദർഭങ്ങളിൽ വ്യക്തികൾക്കും പ്രസ്ഥാനങ്ങൾക്കുമെന്നപോലെ സഭകൾക്കും തങ്ങളുടെ നിലപാട് വ്യക്തമാക്കേണ്ടിവരുന്നു. നൂറ്റാണ്ടുകൾ പഴക്കമുള്ള ഈ പർവ്വതനിരകൾ എന്തിന് സംരക്ഷിക്കണം കേരളീയരുടെ ജീവിതത്തിൽ പശ്ചിമഘട്ടത്തിന്റെ പ്രാധാന്യമെന്ത്? ഇത്തരം ചോദ്യങ്ങൾക്ക് ഇന്ന് പ്രസക്തിയുണ്ട്.

യുനസ്ക്കോയുടെ ലോക പൈതൃകപട്ടികയിൽ ഇടം നേടിയിരുന്ന പശ്ചിമഘട്ട മേഖല ഒരിക്കൽ കന്യാകുമാരി മുതൽ ഭാരതത്തിന്റെ മധ്യദേശം വരെ വ്യാപിച്ചു കിടന്ന പാറക്കൂട്ടങ്ങളായിരുന്നു. അവിടങ്ങളിൽ മണ്ണും സസ്യജാലവും ആവാസ വ്യവസ്ഥയും രൂപപ്പെടാൻ സഹസ്രാബ്ദങ്ങൾ വേണ്ടി വന്നു. പതിനായിരക്കണക്കിന് സംവത്സരങ്ങളിലെ പ്രകൃതി പരിണാമത്തിന്റെ ബാക്കി പത്രമാണ് ഹരിത സമൃദ്ധമായ പശ്ചിമഘട്ട മലനിരകൾ. മനുഷ്യസമ്പർക്കമില്ലാതെ സൂര്യപ്രകാശവും മഴയും മഞ്ഞുമേറ്റ് രൂപപ്പെട്ട ഈ പറുദീസയിലേക്കുള്ള കടന്നുകയറ്റമാണ് ഇന്ന് വിവാദമായിക്കൊണ്ടിരിക്കുന്നത്. ഇന്നത്തെ നിലയിൽ മുന്നോട്ടുപോയാൽ പശ്ചിമഘട്ട മലനിരകളും അവയുൾപ്പെടുന്ന ആവാസ വ്യവസ്ഥയും തകരാൻ അധികം കാലം വേണ്ടി വരില്ല. നാൽപ്പത്തിനാലു നദികളിലൂടെയും നിരവധി ജല സ്രോതസ്സുകളുടെയും ഉറവിടമാണ് പശ്ചിമഘട്ടം ജൈവ ശൃംഖലയിലെ അവശേഷിക്കുന്ന സസ്യജന്തു ജാലങ്ങളും കാലാവസ്ഥാ വ്യതിയാനത്തെ നിയന്ത്രിക്കുന്ന സഹ്യാദ്രിയുടെ സവിശേഷ നിലയും അങ്ങേയറ്റം പ്രാധാന്യമർഹിക്കുന്നു. ഈ ജൈവഭൂമിയിലേക്കുള്ള കടന്നുകയറ്റങ്ങൾ, നിർവ്വാഹണ പ്രവർത്തന നിർമ്മാണങ്ങൾ, മലിനീകരണം തുടങ്ങിയവ നിയന്ത്രിക്കുന്നതാണ് കേന്ദ്ര വനം പരിസ്ഥിതി മന്ത്രിയായിരുന്ന ജയറാം രമേഷ് നിയോഗിച്ച മാധവ് ഗാഡ്ഗിൽ അദ്ധ്യക്ഷനായ കമ്മിറ്റിയുടെ റിപ്പോർട്ടിലുള്ള വ്യവസ്ഥകൾ.

നിലവിൽ പശ്ചിമഘട്ട മേഖലയിലുള്ള 142 താലൂക്കുകളാണ് ഗാഡ്ഗിൽ കമ്മിറ്റി റിപ്പോർട്ടിന്റെ പരിധിയിൽ വരുന്നത്. ഇവയെത്തന്നെ അതീവ പരിസ്ഥിതിലോല പ്രദേശങ്ങളുൾപ്പെടെ മൂന്നു സോണുകളായി തിരിച്ചിട്ടുണ്ട്. ഈ പ്രദേശങ്ങളുടെ പ്രാധാന്യമനുസരിച്ച് ചില നിയന്ത്രണങ്ങൾ ഘട്ടം ഘട്ടമായി ഏർപ്പെടുത്തുക എന്നതാണ് ഇവിടെ ഉദ്ദേശിക്കുന്നത്. പ്ലാസ്റ്റിക്കിന്റെ



ഉപയോഗം ഗണ്യമായി കുറയ്ക്കുക, രാസ കീടനാശിനി പ്രയോഗം പൂർണ്ണമായും അവസാനിപ്പിക്കുക, ചതുപ്പുകളും തണ്ണീർത്തടങ്ങളും നികത്തുന്നതിന് നിയന്ത്രണം കൊണ്ടുവരിക, പുതിയ ഹിൽസ്റ്റേഷനുകൾ അനുവദിക്കാതിരിക്കുക, ഖനനം നിരോധിക്കുക, ഏകവിള തോട്ടങ്ങൾ ഒഴിവാക്കി കൃഷിയിൽ വൈവിധ്യം നിലനിർത്തുക, എല്ലാവിധ നിർവ്വാഹണ പ്രവർത്തനങ്ങളും പരിസ്ഥിതി ആഘാത പഠനത്തിനുശേഷം നടപ്പിലാക്കുക എന്നിങ്ങനെയുള്ള നിർദ്ദേശങ്ങളാണിതിൽ പ്രധാനം. ഇക്കാര്യങ്ങളിൽ ഗ്രാമസഭകൾക്കും തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങൾക്കും പൂർണ്ണ അധികാരം നൽകുന്നുമുണ്ട്. ഈ നിർദേശങ്ങളുടെ അന്തസത്ത ഉൾക്കൊള്ളാതെ സ്ഥാപിത താല്പര്യമുള്ളവർ സ്പോൺസർ ചെയ്യുന്ന സരമങ്ങളിലേക്ക് എടുത്തുചാടുകയാണ് ശരാശരി കേരളീയ ജനത. ഈ റിപ്പോർട്ടിന്റെ ശുപാർശകളും വ്യവസ്ഥകളും പഠന വിധേയമാക്കാനോ വിശകലനം ചെയ്യാനോ നമ്മുടെ നാട്ടിലെ രാഷ്ട്രീയ പാർട്ടികളും പ്രസ്ഥാനങ്ങളും സഭകളും തയ്യാറായില്ല. പകരം പരിസ്ഥിതി സംരക്ഷണത്തെ മുൻ നിർത്തിയുള്ള ഈ റിപ്പോർട്ട് കർഷക വിരുദ്ധമാണെന്നും ജനജീവിതത്തെ ബാധിക്കുന്നതാണെന്നുമുള്ള വ്യാജപ്രചരണങ്ങൾ നടത്തി ഹർത്താലും ബന്തും പ്രഖ്യാപിക്കുന്നു. അതുകൊണ്ടുതന്നെ ഇത് സാധാരണ ജനജീവിതത്തെ ബാധിക്കുന്നതല്ല എന്നുറപ്പാണ്. സാധാരണ ജനജീവിതത്തെ ബാധിക്കുന്ന ഒരു വിഷയത്തിലും കക്ഷിരാഷ്ട്രീയം മറന്ന് രാഷ്ട്രീയ പാർട്ടികൾ ഇങ്ങനെഒന്നിക്കുന്ന ചരിത്രമുണ്ടായിട്ടില്ല! സാധാരണ മനുഷ്യരെ തെറ്റിദ്ധരിപ്പിക്കുന്ന, പരിസ്ഥിതി സംരക്ഷണം വികസന വിരുദ്ധമാണെന്ന നയം ആവർത്തിക്കുകയാണെല്ലാവരും കേരളത്തിലെ ചില ക്രൈസ്തവ സഭകളാകട്ടെ ഇടയലേഖനമെന്ന പതിവുരീതി സ്വീകരിച്ചു കൊണ്ട് വിശ്വാസികളെ തെരുവിലിറക്കി സമരം തുടങ്ങി. റിസോർട്ടു മുതലാളിമാർ എസ്റ്റേറ്റ് ഉടമകൾ തുടങ്ങിയവർക്കുവേണ്ടി മതമേലദ്ധ്യക്ഷന്മാർ പ്രസംഗം തുടങ്ങി. യഥാർത്ഥത്തിൽ ഇതാണോ ക്രിസ്തീയ ദൗത്യം? മനുഷ്യനുൾപ്പെടുന്ന പരിസ്ഥിതിയും സസ്യജന്തു ജാലങ്ങളും സംരക്ഷിക്കപ്പെടുക എന്നതല്ലേ സമ്പൂർണ്ണ ആത്മീയത? പരിസ്ഥിതി സംരക്ഷണത്തിൽ സഭകൾ ഇത്തരത്തിൽ മുഖം തിരിക്കുന്നത് ഉചിതമാണോ? കേരളത്തിന്റെ മണ്ണും പ്രകൃതിയും ഹരിതസമൃദ്ധിയും മലീമസമാക്കുകയും അവ അനിയന്ത്രിത ചൂഷണത്തിന് വിധേയമാക്കുകയും ചെയ്യുന്ന ഒറ്റിക്കൊടുക്കലിന് കൂട്ടു നിൽക്കുക എന്നതാണോ ക്രൈസ്തവ സമൂഹത്തിന്റെ ധർമ്മം? പരിസ്ഥിതി സംരക്ഷണം കാലഘട്ടത്തിന്റെ ആവശ്യകതയായി മാറിക്കഴിഞ്ഞു. നമ്മുടെ വിദ്യാലയങ്ങളിൽ പഠിക്കുന്ന ചെറിയ കുട്ടികൾക്കു പോലും പരിസ്ഥിതിയെക്കുറിച്ചും അത് അമൂല്യമാണ് എന്നതിനെക്കുറിച്ചുമുള്ള ബോധം ഉണ്ടായിക്കഴിഞ്ഞു. അവരുടെ തിരിച്ചറിവിൽ മേലാണ് മലീമസമായ മുദ്രാവാക്യങ്ങൾ കുത്തിനിറയ്ക്കാൻ മുതിർന്നവർ ഒരുങ്ങുന്നത്.

മലങ്കര എന്ന പേരു പോലും സഹ്യപർവ്വതം ബഹുമാനിച്ചതാണ് ഭാരത ക്രൈസ്തവ സഭയുടെ സഹിഷ്ണുതയ്ക്കും സഹവർത്തിത്വത്തിനും കാരണം കേരളത്തിന്റെ സവിശേഷമായ പ്രകൃതിയാണ്. ആത്മീയത ഒരിക്കലും മനുഷ്യകേന്ദ്രീകൃതമല്ല. അത് നോഹയുടെ പെട്ടകം പോലെ വൈവിധ്യത്തെ ഉൾക്കൊള്ളുന്നു. സമസ്ത ജീവജാലങ്ങളെയും ഉൾക്കൊള്ളുന്ന വിശാല ആത്മീയതയിലാണ് ഇന്ന് സഭകൾ നിലകൊള്ളുന്നത്. പറുദീസയിൽ പോലും വിലക്കുകളുണ്ടായിരുന്നു. ഇത്തരം നിയന്ത്രണങ്ങൾ സ്ഥിരവാസത്തിനുള്ള വ്യവസ്ഥകളാണ്.

വിലക്കുകൾ ലംഘിച്ചവരും അതിന്റെ പങ്കു പറ്റിയവരും ശാപങ്ങളേറ്റുവാങ്ങി പറുദീസയ്ക്ക് പുറത്താകുമെന്നതിനാൽ സംശയമില്ല. പശ്ചിമഘട്ട പർവ്വതഭൂമി അത്തരമൊരു പറുദീസയാണ്. ഹരിത വിശുദ്ധിയുടെ ഈ ഭൂമി സംരക്ഷിക്കാൻ വേണ്ടിയുള്ള എല്ലാ നിയന്ത്രണങ്ങളും പാലിക്കാൻ മനുഷ്യർ ബാധ്യസ്ഥരാണ് ക്രൈസ്തവ സമൂഹം പ്രത്യേകിച്ചും.

■



**ചരമ സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന**

## പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ (കുറിച്ചി ബാവാ)

### ഭരണകാല നേട്ടങ്ങൾ

(1929 - 1964)

1929 - ഫെബ്രുവരി 15 - ബസേലിയോസ് ഗീവർഗീസ് II എന്ന പേരിൽ പൗരസ്ത്യ കാതോലിക്കയായി സ്ഥാനാരോഹണം ചെയ്തു.

1929 - ഫെബ്രുവരി 16 - കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് (പാമ്പാടി തിരുമേനി) യാക്കോബ് മാർ തെയോഫിലോസ് (ബഥനി) എന്നിവരെ എപ്പിസ്കോപ്പാമാരായി വാഴിച്ചു.

1929 - മർത്ത്മറിയം വനിതാ സമാജം രൂപീകരണം.

1932 - ഏപ്രിൽ 22 - ന് മലങ്കരയിൽ ആദ്യമായി വി. മൂറോൻ കൂദാശ ചെയ്തു. (അന്ത്യോഖ്യൻ മേലദ്ധ്യക്ഷന്മാർ മാത്രം ചെയ്തു വന്നിരുന്ന ഈ കൂദാശ ആദ്യമായി പ. ബാവാ ചെയ്തതു മൂലം വിദേശ മേല്ക്കോയ്മയിൽ ആടിയുലഞ്ഞ വിശ്വാസികൾ പ. ബാവായ്ക്ക് പിന്തുണ പ്രഖ്യാപിച്ചു.)

1933 - സൺഡേസ്ക്കൂൾ രൂപീകരണം.

1934 - മലങ്കരസഭയ്ക്ക് ഭരണഘടന ഉണ്ടാക്കി നടപ്പിലാക്കി.

1934 - മലങ്കരസഭയിൽ ആദ്യമായി പൗരസ്ത്യ കാതോലിക്കാ സ്ഥാനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഒരാളിൽ നിക്ഷിപ്തമായി.

1935 - കാതോലിക്കാ ദിന പിരിവ് ആരംഭിച്ചു.

1937 - യുവജനപ്രസ്ഥാനം രൂപീകണം.

1937 - W.C.C. രൂപീകരിക്കുന്നതിനു മുന്നോടിയായി ഇംഗ്ലണ്ട്, ഫ്രാൻസ്, യുഗോസ്ലാവിയ, സിലോൺ തുടങ്ങിയ രാജ്യങ്ങൾ സന്ദർശിക്കുകയും എഡിൻബറോയിലെ സർവ്വലോക ക്രൈസ്തവ സമ്മേളനത്തിന് മുഖ്യാതിഥിയായി പങ്കെടുത്ത് ലോക പ്രസിദ്ധി നേടുകയും ചെയ്തു.

1946 - മലങ്കരസഭ മാസിക എന്ന നാമത്തിൽ സഭയ്ക്ക് ഒരു ഔദ്യോഗിക പ്രസിദ്ധീകരണം തുടങ്ങി.

1947 - തന്റെ ഗുരുവായ പരിശുദ്ധ പരുമല തിരുമേനിയെയും ബസേലിയോസ് യൽദോ ബാവായെയും പരിശുദ്ധന്മാരായി പ്രഖ്യാപിച്ചു.

1951 - സഭാ ഭരണകേന്ദ്രമായ ദേവലോകം അരമനയ്ക്ക് സ്ഥലം വാങ്ങി ആസ്ഥാനം പണികഴിപ്പിച്ചു.

1953 - മെയ് 15 - ന് മലങ്കരയിൽ ആദ്യമായി 5 മേല്പട്ടക്കാരെ ഒരുമിച്ച് വാഴിച്ചു.

1953 - പത്തനംതിട്ടയിൽ കാതോലിക്കേറ്റ് കോളജ് എന്ന നാമധേയത്തിൽ സഭയ്ക്ക് ആദ്യമായി ഒരു കോളേജ് ആരംഭിച്ചു.

1953 - മലബാർ ഭദ്രാസസനം രൂപീകരിച്ചു.

1953 - മെയ് 14 - ന് ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചു.

1954 - മാവേലിക്കര സെ. പോൾസ് ആശ്രമം രൂപീകരിച്ചു.

1956 - എത്യോപ്യൻ ചക്രവർത്തി ഹെയ്ലി സെലാസിയുടെ മലങ്കരയിലെ സന്ദർശനം.

1958 - ചരിത്ര പ്രസിദ്ധമായ സുപ്രീം കോടതിലൂടെ അനുകൂല വിധി നേടി, യോജിച്ച മലങ്കരസഭയുടെ ഏക കാതോലിക്കായായും മലങ്കര മെത്രാപ്പോലീത്തായായും വാണരുളി.

1959 - പുതുപ്പാടി സെ. പോൾസ് ആശ്രമം രൂപീകരണം.

1959 - ബാഹ്യകേരള ഭദ്രാസന രൂപീകരണം.

1962 - സൈപ്രസ് പ്രസിഡന്റ് ആച്ച് ബിഷപ്പ് മക്കാറിയോസ് III ന്റെ മലങ്കര സന്ദർശനം.

1963 - അർമ്മേനിയൻ ഓർത്തഡോക്സ് സഭയുടെ പ. വസ്ക്കൻ കാതോലിക്കോസിന്റെ മലങ്കര സന്ദർശനം.

- രണ്ടു തവണ മൂറോൻ കൂദാശ (1932 ഏപ്രിൽ 22, 1951 ഏപ്രിൽ 20),
- 11 മേല്പട്ടക്കാരെ വാഴിച്ചു * 35 വർഷം കാതോലിക്ക (1929 - 1964),
- 29 വർഷം മലങ്കര മെത്രാപ്പോലീത്താ.

**സമ്പാദകൻ: ജിന്റോ, കുറിച്ചി**

# ദൈവീക നീതിയും സമാധാനവുമുള്ള സമൂഹ പരിവർത്തനത്തിലേക്ക്

■ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്



'ദൈവനീതിയും സമാധാനവും നിലനിൽക്കുന്ന പരിവർത്തനം വന്ന ഒരു നവസമൂഹ സങ്കല്പം രൂപപ്പെടുത്തിയെടുക്കാനും അത് സാക്ഷാത്ക്കരിക്കുന്നതിനായി സ്വയം സമർപ്പിക്കാനുമുള്ള നിയോഗം ഏറ്റെടുക്കുന്നതിന് സഭകൾ തയ്യാറാകണം.



'വിശ്വസിച്ചവരുടെ കൂട്ടം ഏകഹൃദയവും ഏകമനസ്സും ഉള്ളവരായിരുന്നു. തനിക്കുള്ളതൊന്നും സ്വന്തമെന്ന് ആരും പറഞ്ഞില്ല. സകലവും അവർക്ക് പൊതുവായിരുന്നു. മുട്ടുള്ളവൻ ആരും അവരിൽ ഉണ്ടായിരുന്നില്ല... ഓരോരുത്തന് അവനവന്റെ ആവശ്യം പോലെ വിഭാഗിച്ചു കൊടുത്തു'. പുതിയനിയമ അപ്പോസ്തോലിക സമൂഹത്തിന്റെ നേർക്കാഴ്ച ഈ വാക്യങ്ങളിലുണ്ട് (അപ്പോ. 4:32-35). വിശ്വാസികളുടെ സംഘം ഹൃദയത്തിലും മനസ്സിലും ഒരുമയും ഐക്യവും അനുഭവിച്ചറിഞ്ഞിരുന്നു. **ഏകം** എന്നു കൊടുത്തിരിക്കുന്നതിന്റെ മൂലത്തിലുള്ള **മിയ** എന്ന ഗ്രീക്കുപദം **ഒന്ന് (ഏകം)** എന്ന് പരിഭാഷപ്പെടുത്താം. ഈ **ഒന്ന്** ഒറ്റപ്പെട്ട **ഒന്ന് (മോണോസ്** ) അല്ല. വിവിധമായി നിന്നവ ഒരുമിച്ച് ഒന്നായിത്തീരുകയായിരുന്നു. പല നീർച്ചാലുകൾ ഒരുമിച്ച് ഒരു പുഴയായി ഒഴുകി നീങ്ങുന്നതുപോലെ. പിന്നെ പിരിച്ച് തിരിച്ച് സ്വന്തമെന്ന് ചിന്തിക്കാനാവുന്നില്ല. എല്ലാം അവർക്ക് പൊതുവായിരുന്നു.

നാലാം നൂറ്റാണ്ടിൽ ആവിർഭവിച്ച് ശക്തമായ സ്വാധീനമായി വളർന്ന സന്യാസസമൂഹങ്ങൾ ഈ അപ്പോസ്തോലിക സമൂഹത്തിന്റെ കാലികാവിഷ്ക്കാരമായിരുന്നു. ആധുനിക ഭാരതത്തിൽ മഹാത്മാഗാന്ധി സ്വപ്നം കണ്ട സ്വയംപര്യാപ്തമായ ഗ്രാമസങ്കല്പവും അദ്ദേഹം സ്ഥാപിച്ച സേവാഗ്രാം ആശ്രമം പോലുള്ള സമൂഹങ്ങളും സ്വരാജ്-സർവോദയ ദർശനങ്ങളും പൊടുന്നനെ ഉണ്ടായി വന്നതല്ല. ആശയപരവും ചരിത്രപരവുമായ നൈരന്തര്യം ഈ പ്രസ്ഥാനങ്ങൾക്കെല്ലാമുണ്ട്. ദൈവനീതിയും സമാധാനവും നിലനിൽക്കുന്ന പരിവർത്തനം വന്ന ഒരു നവസമൂഹ സങ്കല്പം രൂപപ്പെടുത്തിയെടുക്കാനും അത് സാക്ഷാത്ക്കരിക്കുന്നതിനായി സ്വയം സമർപ്പിക്കാനുമുള്ള നിയോഗം ഏറ്റെടുക്കുന്നതിന് സഭകൾ തയ്യാറാകണം.

**വികസനവും സമത്വവും**

സമത്വത്തിലേക്ക് നയിക്കുന്ന വികസനത്തിലൂടെ മാത്രമേ സമൂഹത്തിന് സമഗ്രവും (integral ) സർവ്വാശ്ലേഷിയുമായ (inclusive) പുരോഗതിയും ഐശ്വര്യവും കൈവരിക്കാനാവൂ. ഉദാരീകരണത്തെ പിന്തുണയ്ക്കുന്ന ഡോ. അമർത്യ സെന്നിന്റെ അഭിപ്രായത്തിൽ സാമ്പത്തിക വളർച്ച ഉണ്ടായിട്ടുണ്ടെങ്കിലും വിദ്യാഭ്യാസവും ആരോഗ്യവുമുള്ള തൊഴിൽ ശക്തി (labour force) ഉണ്ടാക്കിയെടുക്കുന്നതിൽ വളരെക്കുറച്ചുമാത്രം പ്രവർത്തിച്ചിട്ടുള്ള രാജ്യമാണ് ഇൻഡ്യ. ദാരിദ്ര്യവും പട്ടിണിയും നിരക്ഷരതയും ഇൻഡ്യയിൽ നിലനിൽക്കുന്നു. സാമ്പത്തികമായും സാമൂഹ്യമായും പിന്നാക്കം നിൽക്കുന്നവരോടുള്ള വിപ്രതിപത്തി തുടരുന്നു. സാർവത്രിക വിദ്യാഭ്യാസത്തിനും ആരോഗ്യ പരിപാലനത്തിനും ചൈന ഉൾപ്പടെയുള്ള ഏഷ്യൻ രാജ്യങ്ങൾ കൂടുതൽ പ്രാധാന്യം നൽകിയപ്പോൾ അത്രകണ്ട് ശ്രദ്ധ ഇൻഡ്യ നൽകിയിട്ടില്ല. ഏഷ്യ ഡവലപ്പ്മെന്റ് ബാങ്കിന്റെ റിപ്പോർട്ടിൽ ഇൻഡ്യ സാമൂഹിക പരിരക്ഷയ്ക്കായി 1.7 ശതമാനം മാത്രമേ ചിലവഴിക്കുന്നുള്ളൂ. ഇടത്തരത്തിൽ തന്നെ ഉയർന്ന വരുമാനമുള്ള രാജ്യങ്ങൾ 4 ശതമാനം സാമൂഹ്യരക്ഷക്ക് ചിലവിടുന്നു. ഉയർന്ന വരുമാനമുള്ള രാജ്യങ്ങൾ 10.2 ശതമാനം ചിലവിടുന്നു. ഇതിൽ ജപ്പാനാകട്ടെ 19.2 ശതമാനവും ചൈന 5.4 ശതമാനവും സാമൂഹ്യപരിരക്ഷക്ക് വേർതിരിച്ചിരിക്കുന്നു. താരതമ്യേന ഇൻഡ്യയിൽ വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന അസമത്വങ്ങൾ പരിഹരിക്കപ്പെടണമെങ്കിൽ പിന്നാക്കം നിൽക്കുന്നവരേയും കൂടി ഇൻഡ്യയിലെ സാമ്പത്തിക വളർച്ചയിൽ പങ്കുകാരാക്കുന്ന നയം സ്വീകരിച്ചേ മതിയാവുകയുള്ളൂ.

**സ്വയം പര്യാപ്തമായ ഗ്രാമങ്ങൾ**

ഇൻഡ്യയിൽ 60 കോടി കർഷകരുണ്ട്. അതായത് ജനസംഖ്യയിൽ പകുതി. വളത്തിനുള്ള കിഴിവും (സബ്സിഡി) കാർഷികവിളകൾക്കുള്ള

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ

ബസേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവാ
(85-ാം ഓർമ്മ) ഡിസം.-17,
**(വള്ളിക്കാട്ട് ദയറായിൽ)**

ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ
(50-ാം ഓർമ്മ) ജനു.-3,
**(ദേവലോകം അരമനയിൽ)**

ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി
(23-ാം ഓർമ്മ) ഡിസം.-13,
**(പത്തനംതിട്ട ബേസിൽ ദയറാ)**

താങ്ങുവിലയും നൽകാതെ ഒരു രാജ്യത്തും കർഷകർ പരിരക്ഷിക്കപ്പെടുന്നില്ല. വികസിത രാജ്യങ്ങളിലും വികസ്വര രാജ്യങ്ങളിലും ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ കർഷകരെ കൈത്താങ്ങുന്ന നയം സ്വീകരിച്ചിട്ടുണ്ട്. ഭക്ഷ്യസുരക്ഷയിൽ ഗ്രാമങ്ങൾ സ്വയം പര്യാപ്തമാവാൻ ഭക്ഷ്യവിതരണത്തോടൊപ്പം കർഷകശാക്തീകരണവും അത്യന്താപേക്ഷിതമാണ്. ലോകം ഇന്നഭിമുഖീകരിക്കുന്ന അടിസ്ഥാനപരമായ വെല്ലുവിളി ഭക്ഷ്യസുരക്ഷ, നല്ല കുടിവെള്ളം, അടിസ്ഥാന സൗകര്യങ്ങളുടെ വിതരണത്തിലുള്ള തുല്യത, ഗുണമേന്മയുള്ള വിദ്യാഭ്യാസവും ആരോഗ്യപരിരക്ഷയും എന്നിവ ജനസമാന്യത്തിന് പ്രാപ്യമാക്കുക എന്നതാണ്. എ. പി. ജെ. അബ്ദുൽ കലാം പറയുന്നത് "സുസ്ഥിത വികസനത്തിലൂടെ ഗ്രാമങ്ങളെ ശാക്തീകരിക്കാനും സ്വയം പര്യാപ്തമാക്കാനും നമുക്കു കഴിയണം എന്നതാണ് നമ്മുടെ മുമ്പിലുള്ള വലിയ ദൗത്യം."

**പട്ടിണിയും വിളർച്ചയും**

ലോകജനസംഖ്യയിൽ എട്ടിൽ ഒരാൾ സ്ഥായിയായ പട്ടിണി കൊണ്ടു വലയുന്നു. ചൈനയിലും തെക്കുകിഴക്കൻ ഏഷ്യയിലും പട്ടിണി കുറഞ്ഞിട്ടുണ്ട്. എന്നാൽ ഇൻഡ്യയിലും ദക്ഷിണേഷ്യയിലും ഇതിനു വേണ്ടത്ര കഴിഞ്ഞിട്ടില്ല. ഭക്ഷണ - കാർഷിക സംഘടന സ്ഥായിയായ പട്ടിണിയെ ഇങ്ങനെ നിർവചിക്കുന്നു : സജീവവും ആരോഗ്യകരവുമായ ജീവിതം നയിക്കുന്നതിന് ആവശ്യമായ പോഷകാഹാരം ലഭിക്കാത്ത അവസ്ഥയാണ് സ്ഥായിയായ പട്ടിണി. യുണിസെഫ് അടുത്ത കാലത്ത് കുട്ടികളിലെ വിളർച്ച സംബന്ധിച്ച് നടത്തിയ കണക്കെടുപ്പിൽ ഇൻഡ്യയിൽ അഞ്ചു വയസ്സിനു താഴെ 61 ദശലക്ഷം (ആറുകോടി പത്തുലക്ഷം) കുട്ടികൾ പോഷകാഹാരക്കുറവുകൊണ്ട് വിളർച്ച ബാധിച്ചവരാണ്. ലോകത്ത് വിളർച്ചയുള്ള കുഞ്ഞുങ്ങളിൽ ഏറ്റവും കൂടുതൽ ഇൻഡ്യയിലാണ്. ഇൻഡ്യയിൽ അഞ്ചു വയസ്സിനു താഴെയുള്ള കുഞ്ഞുങ്ങളിൽ 43 ശതമാനം വിളർച്ച രോഗമുണ്ട്. 42 ശതമാനം കുഞ്ഞുങ്ങൾക്ക് പ്രായത്തിനൊത്ത തൂക്കമില്ല. 58 ശതമാനം കുട്ടികൾക്ക് പ്രായത്തിനൊത്ത വളർച്ചയില്ല. ജനിച്ചുവീഴുന്ന ഓരോ കുഞ്ഞും ദേശത്തിന്റെ പൊതുസ്വത്താണ്. ഭക്ഷണവും ആരോഗ്യപരിരക്ഷയും കുട്ടികളുടെ ജന്മാവകാശമാണ്.

**ഭക്ഷ്യവിഭവങ്ങളുടെ വിതരണം**

ഇൻഡ്യയിൽ ഭക്ഷ്യവിഭവങ്ങളുടെ സംഭരണവിതരണ സമ്പ്രദായത്തിൽ കാതലായ മാറ്റം ഉണ്ടായെങ്കിൽ മാത്രമേ ഭക്ഷ്യസുരക്ഷ ഫലപ്രദമായി നടപ്പാക്കാൻ കഴിയുകയുള്ളൂ. പഴവും പച്ചക്കറികളും ഏറ്റവും കൂടുതൽ ഉല്പാദിപ്പിക്കുന്ന ലോകത്തെ രണ്ടാമത്തെ രാജ്യമാണ് ഇൻഡ്യ. എന്നാൽ ഓരോ വർഷവും 13,300 കോടി രൂപയുടെ പഴവർഗ്ഗങ്ങളും പച്ചക്കറികളും ഇൻഡ്യ പാഴാക്കിക്കളയുന്നു. ഭക്ഷ്യവിഭവങ്ങൾ കേടുകൂടാതെ സൂക്ഷിക്കാനുള്ള ശീതീകരണ സംവിധാനങ്ങളുടെയും കരുതിവക്കാനുള്ള സംഭരണശാലകളുടേയും കുറവ് മൂലം ഫുഡ് കോർപ്പറേഷൻ ഓഫ് ഇൻഡ്യയുടെ കണക്കിൻ പ്രകാരം 2010 - 2012 കാലയളവിൽ 7185 ടൺ ഗോതമ്പും 6905 ടൺ അരിയും പാഴായിപ്പോയി. ലോകാരോഗ്യസംഘടനയുടെ കണക്കിൻ പ്രകാരം ഒരാൾക്ക് ഒരു ദിവസം ജീവിച്ചുപോവാൻ ഏറ്റവും കുറഞ്ഞത് 250 ഗ്രാം ഭക്ഷ്യധാന്യം എങ്കിലും വേണം. അത് സംസ്കരിച്ച് പ്രയോജനപ്പെടുത്താൻ കഴിയണം.

**ദാരിദ്ര്യം**

2013 ജൂലൈ 23 ന് ഇൻഡ്യയുടെ ആസൂത്രണ കമ്മീഷൻ പുറപ്പെടുവിച്ച കണക്കുകളിൻ പ്രകാരം 2011 - 12 ൽ ജനസംഖ്യയുടെ 21.9 ശതമാനമാണ് ദരിദ്രർ. 2004 - 2005 ൽ ഇത് 37.2 ശതമാനം ആയിരുന്നു. അതായത് ഏഴു വർഷം കൊണ്ട് രാജ്യത്തെ ദാരിദ്ര്യത്തിൽ 15.3 ശതമാനം കുറവുണ്ടായി. ആസൂത്രണ കമ്മീഷന്റേതിൽനിന്നും വളരെ വ്യത്യസ്ഥമായ കണക്കുകൾ വിവിധപഠനങ്ങളിലൂടെ ഇന്നു നമുക്ക് ലഭ്യമാണ്. ലോകത്തെ 120 കോടി ദരിദ്രരിൽ 45.5 കോടി ഇൻഡ്യയിലാണെന്ന് ലോകബാങ്ക് കണക്കാക്കുന്നു. സുപ്രീം കോർട്ട് നിയോഗിച്ചിട്ടുള്ള ഫുഡ് കമ്മീഷണറും ദേശീയ ഉപദേശകസമിതി അംഗവുമായ എൻ. സി. സാക്സേന ഇൻഡ്യയിൽ ദാരിദ്ര്യരേഖക്ക് താഴെയുള്ളവർ 50 ശതമാനം എന്നു കണക്കാക്കുന്നു. അർജ്ജുൻ സെൻ ഗുപ്ത കമ്മിറ്റിയാവട്ടെ ഇത് 77 ശതമാനം എന്നും കണക്കാക്കുന്നു.

വിശപ്പടക്കുന്നത് വലിയകാര്യം തന്നെ. എന്നാൽ പട്ടിണി ദാരിദ്ര്യത്തിന്റെ ഒരു ഘടകം മാത്രം. ഭവനം, വസ്ത്രം, വിദ്യാഭ്യാസം, ആരോഗ്യം തുടങ്ങിയ അടിസ്ഥാന ആവശ്യങ്ങളും കണക്കിലെടുത്തേ ഇൻഡ്യയുടെ ദാരിദ്ര്യത്തിന്റെ ചിത്രം പൂർണ്ണമാവുന്നുള്ളൂ.

**ഉപസംഹാരം**

ഇൻഡ്യയുടെ സാമൂഹ്യഘടനയെ അസമത്വവും അസന്തുലവുമാക്കുന്ന അനീതിയുടെ ഒത്തിരി ഘടകങ്ങൾ ഉണ്ട്. അവയിൽ സാമ്പത്തികവശം മാത്രമെ ഇവിടെ ചർച്ച ചെയ്തിട്ടുള്ളൂ. ഇൻഡ്യയുടെ ഉദാരീകരണനയത്തെ പിന്താങ്ങിയ അമർത്യസെനിന്റെ നിരീക്ഷണം നമ്മെ ചിന്തിപ്പിക്കേണ്ടതാണ്. ഇൻഡ്യ ഇന്ന് പല വിധത്തിലും ഭീദിതമായ (dreadful) അവസ്ഥയിലാണെന്ന് അദ്ദേഹം ബോധ്യപ്പെടുത്തുന്നു. ഇത് നമ്മുടെ കണ്ണു തുറപ്പിക്കേണ്ടതാണ്. ക്രൈസ്തവ സഭകൾ ഈ സാഹചര്യത്തിൽ സുവിശേഷത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ട് ഈ വിഷയം സംബന്ധിച്ച് ചർച്ചകളും പ്രവർത്തന പദ്ധതികളും ആവിഷ്ക്കരിക്കണം.

*(ആലുവായിൽ നടന്ന കെസിസിയുടെ ത്രൈവാർഷിക ഉദ്ഘാടന സമ്മേളനത്തിൽ നടത്തിയ അദ്ധ്യക്ഷപ്രസംഗ സംഗ്രഹം (5-12-2013)* ■

ലേഖനം

തോമസ് കുളത്തിൻകരോട്ട്



നമ്മുടെ ബാഹ്യമായ വലതുഭാഗവും ആ ഭാഗഅവയവങ്ങളും വലതുതലച്ചോർ നിയന്ത്രിക്കുന്ന ഇടതുവശത്തെക്കാളും ആ ഭാഗഅവയവങ്ങളേക്കാളും ഉന്നതവും മഹത്ത്വീകരിക്കേണ്ടതുമാണെന്നുള്ള ആത്മീയ സത്യം ശാസ്ത്രീയമായും അർത്ഥവത്താണെന്ന് തെളിഞ്ഞിരിക്കുകയാണ്.

സൃഷ്ടാവ് മനുഷ്യനെ സൃഷ്ടിച്ചത് ഒരു പൂർണ്ണശരീരമായിട്ടാണ്. ഓരോ അവയവങ്ങൾക്കും പ്രകൃത്യാതന്നെ അതിന്റേതായ ധർമ്മങ്ങൾ അനുഷ്ഠിക്കാൻ കല്പിതവുമാണ്. (1 കൊരിന്ത്യർ 12:26)

എന്നാൽ വലതുഭാഗത്തിനും വലതുകരത്തിനും പ്രത്യേകം പ്രാധാന്യവും ശ്രേഷ്ഠത്വവും കല്പിച്ചു കൊടുത്തുവന്നിരുന്നു. പരിശുദ്ധ പിതാവുമാത്രമല്ല പ്രിയപുത്രൻപോലും ഈ തരംതിരിവ് അംഗീകരിച്ചിരുന്നു എന്നു തിരുവചനപ്രകാരം ചിന്തിക്കേണ്ടിയിരിക്കുന്നു.

പഴയനിയമം പരിശോധിച്ചാൽ പലരീതിയിലും വലതുഭാഗം ഇടതിനേക്കാൾ ഉന്നതമാണെന്നാണ് ചൂണ്ടിക്കാണിച്ചിരിക്കുന്നത്. വലതുഭാഗം സൂര്യമാനവും പ്രകാശമയവുമാണെന്നും, എന്നാൽ ഇടതുഭാഗം അന്ധകാരമയവും സർവ്വോപരി ഭാഗ്യദോഷവുമുളവാക്കുന്നതുമായി കരുതിയിരുന്നു. യിസ്രായേൽ മക്കൾ മോശയുടെ നേതൃത്വത്തിൽ ഉണങ്ങിയ നിലത്തുകൂടി ചെങ്കടൽ കടന്നശേഷം വിഭാഗിച്ചുനിന്നിരുന്ന കടൽ തിരികെ യഹോവ ചേർത്തതുമൂലം ഫറവോന്റെ സൈന്യങ്ങൾ മുങ്ങിനശിക്കുകയും ചെയ്തതായിട്ടാണല്ലോ തിരുവചനം പറയുന്നത്. അപ്പോൾ മോശയും യിസ്രായേൽ മക്കളും യഹോവയ്ക്കു കീർത്തനം പാടിയത് എങ്ങനെയാണ്? "യഹോവെ, നിന്റെ വലംകൈബലത്തിൽ മഹത്വപ്പെട്ടു, യഹോവേ, നിന്റെ വലങ്കൈ ശത്രുവിനെ തകർത്തുകളഞ്ഞു." (പുറപ്പാട് 15:6)

ബുദ്ധിമാന്മാരിൽ ബുദ്ധിമാനായ ശലോമോൻ മാതാവിന് ഒരുക്കിയ സിംഹാസനം തന്റെ വലതു ഭാഗത്തുതന്നെ ആയിരുന്നു. (1 രാജാ : 2:19). പിതാവിൽ നിന്നും തന്റെ മക്കൾക്ക് അനുഗ്രഹം ലഭ്യമാക്കാൻ ജോസഫ് കൊണ്ടുവന്നപ്പോൾ, മൂത്തമകൻ മനശ്ശെയെ യാക്കോബിന്റെ വലതുഭാഗത്തും ഇളയമകൻ എഫ്രയിമിനെ ഇടതുഭാഗത്തും നിർത്തുകയുണ്ടായി. എന്നാൽ യാക്കോബ് തന്റെ കൈകൾ പിണച്ചുവെച്ച് വലതുകരം ഇളയമകന്റെ ശിരസ്സിലും ഇടതുകരം മൂത്തമകന്റെ ശിരസ്സിലും വെച്ചാണ് അനുഗ്രഹം പകർന്നത്. ജോസഫിന് ഈ പ്രവർത്തി തീരെ രസിച്ചില്ല. തനിക്ക് ലഭിച്ച വെളിപാടുപ്രകാരം ഇളയമകനാണ് കൂടുതൽ ഉന്നതിയിലെത്തുന്നത് എന്നതിനാലാണ് ഇപ്രകാരം പ്രവർത്തിച്ചതെന്ന് യാക്കോബ് ന്യായം പറഞ്ഞു ജോസഫിനെ സമാധാനിപ്പിച്ചു എന്നും തിരുവചനത്തിൽ കാണുന്നു. (ഉൽപ്പത്തി 48 : 17-19).

യിസ്രയേൽ ന്യായപ്രമാണപ്രകാരം ഒരു കുഷ്ഠരോഗി സൗഖ്യമാകുമ്പോൾ അയാളെ ശുദ്ധമാക്കുന്ന ആ ചാരത്തിൽ ബലിമൃഗത്തിന്റെ കുറച്ചുരക്തം ബലി നടത്തുന്ന ആളിന്റെ വലത്തു ചെവിയേലും, വലതുകരത്തിന്റെ തള്ളവിരലിന്മേലും, വലതുകാലിന്റെ പെരുവിരലിന്മേലുമാണ് പുരട്ടേണ്ടത്. കൂടാതെ പുരോഹിതൻ ഈ കർമ്മം അനുഷ്ഠിക്കുമ്പോൾ നിവേദിക്കുന്ന എണ്ണ ബലിപീഠത്തിൽ തളിക്കേണ്ടത് തന്റെ വലതുകരം കൊണ്ടുതന്നെ വേണമെന്നും ന്യായപ്രമാണം അനുശാസിക്കുന്നു. ഇതിനുപരി, ബലിമൃഗത്തിൽ നിന്നും പുരോഹിതന് നിശ്ചയിച്ചിരിക്കുന്ന മാംസഓഹരി വലത്തെ കൈക്കുറങ്ങാണ്. എന്തൊരു മാഹാത്മ്യ

# വലതിന്റെ വില

## വേദപുസ്തക മത ശാസ്ത്ര കാഴ്ചപ്പാടുകളിൽ

മാണ് വലത്തുഭാഗത്തിന് മോശയും യിസ്രയേൽ ജനതയും നൽകിയിട്ടുള്ളത് എന്ന് ഇതിൽനിന്നും വെളിവാകുന്നല്ലോ. (ലേവ്യ 14:14-17)

ഒരാൾ സത്യപ്രതിജ്ഞ ചെയ്യുമ്പോഴും അത് സ്വീകരിക്കുമ്പോഴും വലതുകരമാണ് ഉയർത്തിപിടിക്കേണ്ടത്. (ദാനി 12-7) യശയാവ് 62:8-ൽ പറയുന്നത് "യഹോവ തന്റെ വലങ്കയ്യും തന്റെ ബലമുള്ള ഭുജവും തൊട്ടു സത്യം ചെയ്തിരിക്കുന്നു" എന്നാണ്. രാജകീയ മുദ്രമോതിരം വലംകൈയ്യിൽ തന്നെ അണിയണമെന്നാണ് യിസ്രയേൽ നിബന്ധന (യിരമ്യാവ് 22:24) അമ്പും വില്ലും ധരിക്കുന്ന പടയാളി വില്ല് ഇടതുകരത്തിലും അമ്പുകൾ വലതു കരത്തിലുമാണ് എന്തേണ്ടിയതെന്ന് യഹസ്കേൽ 39-ന്റെ 3-ാം വാക്യത്തിൽ ചൂണ്ടിക്കാണിയ്ക്കുന്നു.

പഴയകാലത്ത് പുരോഹിതനെ തിരഞ്ഞെടുക്കുന്നതിൽ ഒരു വിചിത്ര നിയമമുണ്ടായിരുന്നു. തിരഞ്ഞെടുപ്പിൽ നിൽക്കുന്ന സ്ഥാനാർത്ഥി എത്രസമർത്ഥനും ഉന്നതനുമായിരുന്നാലും, അയാൾ ഇടങ്കയ്യനാണെങ്കിൽ തിരഞ്ഞെടുക്കാൻ അയോഗ്യനാണ്. അതുപോലെ ഭക്ഷ്യയാഗം അനുഷ്ഠിക്കുമ്പോൾ പുരോഹിതൻ തന്റെ വലംകൈയ്യാൽ വേണം അതിഥികൾക്ക് ഭക്ഷ്യം പ്രദാനം ചെയ്യുവാൻ. ഇതിനെല്ലാമുപരി സഭാപ്രസംഗി 10-ൽ 2-ാം വാക്യം ഘോഷിക്കുന്നത് "ജ്ഞാനിയുടെ ബുദ്ധി തന്റെ വലത്തുഭാഗത്തും മൂഢന്റെ ബുദ്ധി അവന്റെ ഇടത്തുഭാഗത്തും ഇരിക്കുന്നു" എന്നാണ്.

യേശുക്രിസ്തു തന്റെ രണ്ടാം വരവിൽ നീതിമാന്മാർക്കും പാപികൾക്കും നല്കുന്ന അന്ത്യവിധിയെപ്പറ്റി മുന്നറിയിപ്പ് നൽകിയിട്ടുള്ളതിപ്രകാരമാണ്. "സകലജാതിയേയും തന്റെ മുമ്പിൽ കൂട്ടി ഇടയൻ കോലാടുകളേയും ചെമ്മരിയാടുകളേയും വേർതിരിക്കുന്ന മാതിരി നന്മചെയ്തവരെ തന്റെ വലത്തുഭാഗത്തും, തിന്മചെയ്തവരെ ഇടതുഭാഗത്തും നിർത്തുമെന്ന് അരുളിചെയ്തു" (മത്തായി 25:31-34).

ശാസ്ത്രിമാർ കുടുക്കു ചോദ്യങ്ങൾ ചോദിച്ചു ചിന്താക്കുഴപ്പം വരുത്താൻ ശ്രമിച്ച ഒരു വേളയിൽ യേശുനാഥൻ ഒരു മറുചോദ്യം ചോദിച്ചത് "ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവോളം എന്റെ വലത്തു ഭാഗത്തിരിക്ക എന്ന ക്രിസ്തു ദാവീദിനോട് അരുളി ചെയ്യുന്നു." എന്നു കാണുന്നുണ്ടല്ലോ. (ലൂക്കോസ് 20:41-42).

യേശുവിനെ ചേവകർ പിടിച്ച് മഹാപുരോഹിതന്റെ സന്നിധിയിൽ ഹാജരാക്കി വിസ്തരിക്കുമ്പോൾ, മഹാപുരോഹിതൻ ദൈവത്തെക്കൊണ്ട് ആണയിട്ടു നീ യഥാർത്ഥ വരുവാനുള്ള ക്രിസ്തുവാണോ എന്ന് ചോദിച്ചപ്പോൾ യേശുനാഥൻ "ഞാൻ ക്രിസ്തുവാകുന്നു, ഇനി മനുഷ്യപുത്രൻ സർവ്വശക്തന്റെ വലത്തു ഭാഗത്തിരിക്കുന്നതും ആകാശമേഘങ്ങളെ വാഹനമാക്കി വരുന്നതും നിങ്ങൾ കാണും" എന്നാണ് അരുളി ചെയ്തത്. (മത്തായി 26:64)

യേശുക്രിസ്തു മരണാനന്തരം ഉയർത്തെഴുന്നേറ്റ് 40 ദിനങ്ങൾ ഭൂമിയിൽ അധിവസിച്ചശേഷം സ്വർഗ്ഗാരോഹണം ചെയ്ത് ദൈവത്തിന്റെ വലത്തുഭാഗത്ത് ഇരിക്കുന്നു എന്നാണ് മാർക്കോസിന്റെ സുവിശേഷം 16-ന്റെ 19-ാം വാക്യത്തിൽ അറിയിച്ചിരിക്കുന്നത്. പൗലോസ് അപ്പോസ്തോലൻ കൊലോസ്യർക്ക് എഴുതിയ 3-ാം അദ്ധ്യായം 1-ാം വാക്യത്തിൽ ഉദ്ബോധിപ്പിക്കുന്നതെന്താണ്? "ആകയാൽ നിങ്ങൾ ക്രിസ്തുവിനോടുകൂടി ഉയർത്തെഴുന്നേറ്റിരിക്കുന്നു എങ്കിൽ ക്രിസ്തു ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്നിടമായ ഉയരത്തിലുള്ളത് അന്വേഷിപ്പിൻ." ഇത് എബ്രായർ 8-ന്റെ ഒന്നാം വാക്യത്തിൽ ആവർത്തിക്കുന്നുമുണ്ട്.

വലതുഭാഗത്തിന്റെ മാഹാത്മ്യം യിസ്രായേൽ ജാതിയും ക്രിസ്തുമത വിശ്വാസികളും മാത്രമാണോ വിശ്വസിച്ചുപോരുന്നത്? അല്ല. ഉദാഹരണത്തിന് ഇസ്ലാംമതത്തിൽ ഉന്നതമായ എല്ലാ കർമ്മങ്ങളും വലതുഭാഗവും വലതുഭാഗഅവയവങ്ങളാലുമാണ് നിർവ്വഹിക്കപ്പെടേണ്ടത് എന്ന് അനുശാസിക്കുന്നു.

ഭാരതസംസ്ക്കാരത്തിൽ വേരൂന്നി അടിയുറച്ചിട്ടുള്ള ഹിന്ദുമതത്തിലും വലതിനെ ഇടതുഭാഗത്തേക്കാൾ ഉന്നതമാണെന്നാണ് ഘോഷിക്കപ്പെട്ടിട്ടുള്ളത്. പുരാണങ്ങളിലും ഉപനിഷത്തുകളിലും ഇതു പ്രത്യേകം പ്രസ്താവിച്ചിട്ടില്ലെങ്കിൽ തന്നെ (ലേഖകന്റെ അറിവിൽ) പ്രാചീനകാലം മുതൽ പ്രധാന ചടങ്ങുകൾക്കും ആചാരങ്ങൾക്കുമെല്ലാം വലതുഭാഗ അവയവങ്ങൾക്കാണ് കൂടുതൽ പ്രാധാന്യവും മഹത്വവും നൽകിക്കൊണ്ടിരിക്കുന്നത്.

ശാസ്ത്രം അസന്ദിഗ്ദ്ധമായി തെളിയിച്ചിട്ടുള്ളത് വലതുഭാഗം മസ്തിഷ്കം ശരീരത്തിന്റെ ഇടതുഭാഗത്തേയും ഇടതുഭാഗ മസ്തിഷ്കം ശരീരത്തിന്റെ വലതുഭാഗത്തേയും നിയന്ത്രിക്കുന്നു എന്നാണ്. അതിനാൽ ഈ മസ്തിഷ്ക ഭാഗങ്ങളിൽ ഏതെങ്കിലും അംശത്തിന് കോട്ടമോ നാശമോ സംഭവിച്ചാൽ എതിർഭാഗത്തെ ശരീരഭാഗങ്ങളെ ആണ് തകരാറിലാക്കുന്നത്.

എന്നാൽ ഒരാളുടെ ബുദ്ധിശക്തി ഏതുഭാഗതലച്ചോറുമായിട്ടാണ് ബന്ധപ്പെട്ടിരിക്കുന്നതെന്നുള്ള പഠനം പൂർണ്ണമായി എന്ന് ശാസ്ത്രലോകം അവകാശപ്പെടുന്നില്ല. എന്നിരുന്നാലും ഓരോ ഭാഗത്തിന്റെ വികസനം അനുസരിച്ച് തദനുസരണമായ കഴിവുകളും മനുഷ്യരിൽ പ്രകടിപ്പിക്കാറുണ്ടെന്ന് 7000 ഉന്നതവ്യക്തികളിൽ പഠനം നടത്തിയ സുപ്രസിദ്ധ അമേരിക്കൻ മസ്തിഷ്ക ഗവേഷകനായ നെഡ്ഹെർമാൻ സമർത്ഥിക്കുന്നു. അദ്ദേഹത്തിന്റെ ഗവേഷണപ്രകാരം തലച്ചോറിന്റെ വലതുഭാഗം കൂടുതൽ പോഷിക്കപ്പെട്ടവർ, ആളുകളെ തിരിച്ചറിയാനുള്ള വൈഭവം, വികാരം, വായനസിദ്ധി, സംഗീതം, സഹജജ്ഞാനം, ക്രിയാത്മകകഴിവ്, മുതലായ ഗുണങ്ങളിൽ മുമ്പന്മാരായിട്ടാണ് കണ്ടത്. അതുപോലെ ഇടതു മസ്തിഷ്ക്കം വികസിച്ചവർ യുക്തിയിലും, ഭാഷയിലും, വാദഗതിയിലും, വിചിന്തനത്തിലും കണക്കുകൂട്ടലിലും അതീവസമർത്ഥരായിട്ടാണ് തെളിവായത്. അതിനാൽ പ്രഗത്ഭരായ വക്കീലന്മാർ, ഡോക്ടർമാർ, എഴുത്തുകാർ, ശാസ്ത്രജ്ഞന്മാർ, റ്റാക്സ് വിദഗ്ദ്ധർ എന്നിവർ ഈ ഭാഗം വികസിച്ചവരാണെന്നാണ് ഈ പഠനത്തിൽ വെളിവായത്.

നമ്മുടെ ബാഹ്യമായ വലതുഭാഗവും ആ ഭാഗഅവയവങ്ങളും വലതു തലച്ചോർ നിയന്ത്രിക്കുന്ന ഇടതുവശത്തെക്കാളും ആ ഭാഗഅവയവങ്ങളേക്കാളും ഉന്നതവും മഹത്വീകരിക്കേണ്ടതുമാണെന്നുള്ള ആത്മീയസത്യം ശാസ്ത്രീയമായും അർത്ഥവത്താണെന്ന് തെളിഞ്ഞിരിക്കുകയാണ്. ■



## കൃപയുടെ സൗഖ്യ തണലിൽ

9-ാം പേജിൽ നിന്നു തുടർച്ച...

അർപ്പിച്ചായിരുന്നു എന്റെ ദിവസം തുടങ്ങിയിരുന്നത്. എന്നാൽ ഇപ്പോൾ ഞായറാഴ്ചകളിൽ മാത്രമേ കുർബ്ബാന അർപ്പിക്കാൻ സാധിക്കുന്നുള്ളു. യാമപ്രാർത്ഥന ഒന്നും മുടക്കം കൂടാതെ നടത്തുന്നുണ്ട്. അമേരിക്കയിൽ നിന്ന് പോരും മുമ്പ് ഒരു കുർബാനയെങ്കിലും അർപ്പിക്കാനുള്ള ആരോഗ്യം തരണമെന്ന് പ്രാർത്ഥിച്ച എനിക്ക് കുർബാന അർപ്പിക്കാനുള്ള ആരോഗ്യം ദൈവം തന്നു. വിശ്രമത്തിൽ ആയതിനുശേഷം പൊതു പരിപാടികളി ലൊന്നും തന്നെ സംബന്ധിച്ചിട്ടില്ല. പരുമല പെരുന്നാളിനോടനുബന്ധിച്ച് വിവിധ പള്ളികളിൽ പെരുന്നാൾ ശുശ്രൂഷ നടത്താൻ സാധിച്ചു. മവേലിക്കരയിൽ പുന്നമൂട്ടിൽ ഒരു സ്ക്കൂൾ കെട്ടിടത്തിന്റെ കൂദാശ കർമ്മവും നിർവ്വഹിച്ചു. ഇനി കൂടുതൽ കർമ്മനിരതനാവണമെന്ന് ആഗ്രഹിക്കുന്നു.

**ചികിത്സയും വിശ്രമവുമായി ആറ് മാസം കഴിഞ്ഞു. ഇനി എന്താണ് തിരുമേനിയുടെ ദൗത്യം ?**

തുടങ്ങിവച്ച അനേകം പദ്ധതികൾ പൂർത്തീകരിക്കാനുണ്ട്. ഇനിയുള്ള പ്രവർത്തനം ഒറ്റയ്ക്ക് മുന്നോട്ടു കൊണ്ടുപോകുവാൻ കഴിയില്ല. എല്ലാവരുടെയും പ്രാർത്ഥനയും കൈത്താങ്ങലും ആവശ്യമാണ്.

**മലബാർ ഭദ്രാസനാധിപൻ എന്ന നിലയിൽ തിരുമേനിയുടെ പ്രവർത്തനങ്ങൾ വിശദീകരി ക്കാമോ?**

2005 ൽ ഭദ്രാസനത്തിന്റെ ചാർജ്ജെടുത്തതിനുശേഷം വിവിധ ഇടവകകൾ സന്ദർശിക്കുമ്പോൾ വികാരിമാരോടൊപ്പം ഇടവകാംഗങ്ങളുടെ ഭവനവും സന്ദർശിച്ചു തുടങ്ങി. നാലായിരത്തോളം വീടുകൾ ഇതിനോടകം സന്ദർശിച്ചതിൽ നിന്നും അനേകരുടെ വിഷമതകൾ നേരിട്ട് മനസ്സിലാക്കാൻ എനിക്ക് കഴിഞ്ഞു. സ്വന്തമായി വീടില്ലാത്തവർ, സാമ്പത്തിക പരാധീനതയാൽ വിദ്യാഭ്യാസം മുടങ്ങിയ കുട്ടികൾ, പെൺമക്കളെ വിവാഹം ചെയ്തയയ്ക്കാൻ പ്രയാസപ്പെടുന്ന മാതാപിതാക്കൾ, മരുന്നുവാങ്ങാൻ നിവൃത്തിയില്ലാത്ത രോഗികൾ, ഭക്ഷണത്തിനുപോലും വകയില്ലാത്ത വിധവമാർ എല്ലാവരേയും കണ്ടപ്പോൾ എന്റെ പ്രവർത്തനമേഖല ആദ്ധ്യാത്മീകതയിൽ മാത്രം ഒതുക്കി നിർത്താൻ കഴിയില്ലെന്ന് എനിക്ക് ബോധ്യമായി

**എന്തായിരുന്നു ആദ്യസംരംഭം ?**

കോഴിക്കോട് മെഡിക്കൽ കോളേജ് സന്ദർശിച്ചപ്പോൾ ഒരു നേരത്തെ ഭക്ഷണത്തിനുവേണ്ടി കഷ്ടപ്പെടുന്ന അനേകരെ കണ്ടു. രോഗികൾക്കും അവരെ പരിചരിക്കുന്നവർക്കു വേണ്ടി 2006 ജനുവരി ഒന്നിന് "Feed the Hungry" പദ്ധതിക്ക് തുടക്കമിട്ടു. തുടക്കത്തിൽ ദിവസവും 100 പേർക്ക് ഒരു നേരത്തെ ഭക്ഷണം നൽകി തുടങ്ങിയ ഈ പദ്ധതിയിലൂടെ 'ഒരു വർഷം ഒരു ലക്ഷം പേർക്ക് ആഹാരം' എന്നതായിരുന്നു ലക്ഷ്യം. ഭദ്രാസനത്തിന് സാമ്പത്തിക ബാധ്യതയുണ്ടാകുമെന്ന് പലരും പറഞ്ഞെങ്കിലും സർവ്വശക്തന്റെ ഭണ്ഡാരത്തിൽ ഒന്നിനും കുറവില്ല എന്ന വിശ്വാസം കൂടെയുണ്ടായിരുന്നു. ഇപ്പോൾ കോഴിക്കോട്ടെ വിവിധ സർക്കാർ ആശുപത്രി കളിൽ ദിവസവും നാനൂറ് പേർക്ക് ഒരുനേരത്തെ ആഹാരം മുടക്കം കൂടാതെ നൽകി വരുന്നു.

**രോഗികൾക്ക് വേണ്ടി മറ്റെന്തെല്ലാം സഹായമാണ് നൽകിയത് ?**

മരുന്ന് വാങ്ങാൻ നിവൃത്തിയില്ലാത്തവർക്ക് വേണ്ടി സാമ്പിൾ മരുന്നുകൾ ശേഖരിച്ച് ചേവായൂരിലുള്ള Guidance centre ൽ നിന്നും മൂന്നു വർഷമായി നൽകി വന്നിരുന്നു. മരുന്നു വാങ്ങാനും മറ്റു ചികിത്സയ്ക്കുമായി അനേകർക്ക് സാമ്പത്തിക സഹായം നൽകുന്നു. ദീർഘകാലം ചികിത്സ ആവശ്യമായി വരുന്ന ഹൃദ്രോഗികൾ, വൃക്കരോഗികൾ എന്നിവർക്ക് Guidance centre ൽ താമസസൗകര്യം ഏർപ്പെടുത്തിയിട്ടുണ്ട്. എല്ലാറ്റിനും ഉപരിയായി പുതുപ്പാടിയിൽ രണ്ട് കോടിയോളം മുതൽ മുടക്കുമായി ഒരു Charitable Dialysis centre ഉടൻ തന്നെ പ്രവർത്തനം ആരംഭിക്കും. കതോലിക്കേറ്റ് ശതാബ്ദി പ്രമാണിച്ച് മലബാർ ഭദ്രാസനത്തിന്റെ പ്രോജക്ടാണിത്. കോഴിക്കോട് ബിലാത്തികുളം കത്തീഡ്രലിൽ കഴിഞ്ഞ നാലു വർഷമായി നടന്നു വരുന്ന St. George Clinic ന്റെയും പുതുപ്പാടി MOSCM ന്റേയും കൂട്ടുത്തര വാദിത്വത്തോടെയാണ് ഇത് ആരംഭിക്കുവാൻ പോകുന്നത്. ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ വൃക്കരോഗ നിർണ്ണയ ക്യാമ്പും നടത്തിവരുന്നുണ്ട്.

**ഭവന നിർമ്മാണ പദ്ധതിക്ക് തിരുമേനിയുടെ സംഭാവന എന്താണ്**

ഇതിനോടകം ഭദ്രാസനത്തിലെ 150 പേർക്ക് ഭവന നിർമ്മാണ സഹായമായി ഒരു ലക്ഷം രൂപാ വീതം നൽകി. ഈ പദ്ധതി കേരളാ ഗവൺമെന്റിന്റെ സഹായത്തോടെ 1000 പേർക്ക് 3 1/2 ലക്ഷം രൂപാ വീതം നൽകി വിപുലമാക്കാനുള്ള പ്രവർത്തനം നടക്കുന്നുണ്ട്.

**MGOCSM ൽ പ്രവർത്തിക്കുന്ന കാലം മുതൽ കുട്ടികളുടെ വിദ്യാഭ്യാസത്തിന് തിരുമേനി എന്നും ഒരു കൈത്താങ്ങായിരുന്നു. – ഇപ്പോഴും അത് തുടരുന്നുണ്ടോ ?**

നേഴ്സിംഗ്, എൻജിനീയറിംഗ് മേഖലകളിൽ പഠിക്കുന്ന 60 കുട്ടികൾക്ക് 25000 രൂപാ വീതം വർഷം തോറും നൽകിവരുന്നു. എന്റെ ഷഷ്ഠിപൂർത്തിയോടെ അനുബന്ധിച്ച് തുടങ്ങി വച്ചതാണിത്. മണ്ണാർക്കാട്ടെ ബാലിക സദനത്തിൽ 20തോളം പെൺകുട്ടികളെ താമസിപ്പിച്ച് വിദ്യാഭ്യാസം നടത്തുന്നുണ്ട്.

**തിരുമേനി സ്ത്രീസമാജത്തിന്റെ പ്രസിഡണ്ടായിരുന്നപ്പോൾ സമാജത്തിന്റെ സുവർണ്ണകാലം എന്ന് വിശേഷിപ്പിക്കാവുന്നതാണ്. സ്ത്രീകളുടെ ഉന്നമനത്തിനുവേണ്ടി എന്തൊക്കെയാണ് നടത്തിയത് ?**

പള്ളിയിൽ പോകുമ്പോൾ നേർച്ചയിടാൻ പോലും ഭർത്താവിനുനേരെ കൈനീട്ടുന്ന സ്ത്രീകളാണ് നമ്മുടെ സഭയിൽ കൂടുതലും. അങ്ങനെയുള്ളവർക്ക് വേണ്ടിയാണ് നവജ്യോതി മോംസിന്റെ പ്രവർത്തനം ആരംഭിച്ചത്. സ്ത്രീകൾക്ക് സാമ്പത്തികമായി സ്വയം പര്യാപ്തത നേടിയെടുക്കാനായി അനേകം കാര്യങ്ങൾ അതു വഴിചെയ്യുന്നുണ്ട്. തയ്യൽ മെഷീനുകൾ വിതരണം ചെയ്തും ആടുകളേയും പശുവിനേയും വിതരണം ചെയ്ത് അവയെ പോറ്റിവളർത്തി ആദായമെടുക്കാനും അടുക്കളതോട്ടങ്ങൾ വച്ചുപിടിപ്പിക്കാനുമൊക്കെ അവരെ ആഹ്വാനം ചെയ്യുന്നത് ഇതിനുവേണ്ടിയാണ്. ഭദ്രാസനത്തിലെ മുന്നൂറിലധികം വിധവകൾക്ക് മാസം തോറും 300 രൂപാ വീതം നൽകി വരുന്നുണ്ട്. സമാജത്തിന്റെ അഷ്ട ദശതിയോടനുബന്ധിച്ച് 80 പെൺകുട്ടികളുടെ വിവാഹത്തിന് 50 ലക്ഷം രൂപായുടെ സഹായധനം നൽകി.

**ഇതിനെല്ലാമുള്ള സാമ്പത്തിക സ്രോതസ്സ് എന്താണ്**

ഞാൻ ആദ്യമേ പറഞ്ഞല്ലോ സർവ്വ ശക്തന്റെ ഭണ്ഡാരത്തിൽ ഒന്നിനും കുറവില്ലെന്ന്.

വിദേശത്തും സ്വദേശത്തുമുള്ള അനേകർ ഇതിനായി എന്നെ ഏല്പിക്കുന്ന പണം പാവപ്പെട്ടവരെ സഹായി

ക്കാനായി വിനിയോഗിക്കും അനേകം സുഹൃത്തുക്കളും സഭാമക്കളുമാണ് എന്റെ ഇതുവരെയുള്ള സമ്പാദ്യം. കൂടാതെ നോമ്പുകാലങ്ങളിൽ ഓരോ കുടുംബവും ദിവസം 4 രൂപാ വീതം മാറ്റിവച്ച് 25 നോമ്പിലെ 100 രൂപാ വിദ്യാർത്ഥികളുടെ പഠന ചെലവിനും 50 നോമ്പിലെ 100 രൂപ രോഗികളുടെ ചികിൽസയ്ക്കും നൽകണമെന്ന് കല്പന മൂലം ഭദ്രാസനത്തിലെ എല്ലാ പള്ളികളേയും അറിയിച്ചിട്ടുണ്ട്.

**ജീവിതത്തിലുടനീളം മറ്റുള്ളവർക്ക് നന്മ ചെയ്തിട്ടുള്ള തിരുമേനി രോഗാവസ്ഥയിൽ ആയിരുന്നപ്പോഴും പല പുതിയ പ്രോജക്ടുകളും വിഭാവനം ചെയ്യുന്നു എന്ന് മാധ്യമങ്ങളിൽ കൂടി അറിയുന്നുണ്ട്. എന്തൊക്കെയാണ് പുതിയ ആശയങ്ങൾ**

മലബാർ ഭദ്രാസനം രൂപീകൃതമായതിന്റെ 60-ാം വാർഷികമാണ്. അടുത്ത ഒരു വർഷത്തിനുള്ളിൽ 600 പേർക്ക് ഭവന നിർമ്മാണസഹായം, 600 പേർക്ക് കാൻസർ രോഗ ചികിത്സയ്ക്കായി ഇൻഷുറൻസ് പരിരക്ഷ, 300 വിധവകൾക്ക് മാസം തോറും പെൻഷൻ, Feed the Hungry project 600 പേർക്ക് ദിവസവും ഭക്ഷണം. ഇതെല്ലാം തുടങ്ങി വെച്ച പദ്ധതികളുടെ തുടർ പ്രവർത്തന ത്തിൽ ഉൾപ്പെടുത്തണം.

പൂർത്തീകരിക്കുവാൻ ഇനിയും സ്വപ്നങ്ങൾ അനവധി. യേശുനാഥന്റെ കാൽപാദം പതിഞ്ഞ പുണ്യ ഭൂമിയായ യറുശലേമിൽ മലങ്കര സഭയ്ക്ക് സ്വന്തമായി ഒരു ഓഫീസ് പണിയണം.കഴിയുന്നത്ര ആൾക്കാർക്ക് പുണ്യഭൂമി സന്ദർശിക്കാനുള്ള അവസരം ഒരുക്കണം. മലങ്കര സഭയ്ക്ക് സ്വന്തമായ ഒരു ബൈബിൾ... എല്ലാം സാക്ഷാത് കരിക്കപ്പെ ടുവാൻ നിങ്ങൾ ഓരോരുത്തരുടെയും പ്രാർത്ഥന ഇനിയും എനിക്ക് ആവശ്യമുണ്ട്. ഇത്ര ത്തോളം വഴി നടത്തിയ ദൈവം ഇനിയും ആയുസും ആരോഗ്യവും തരുന്നിടത്തോളം കാലം...! ■





## പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ ജനുവരി 26, 27 തീയതികളിൽ

മലങ്കരസഭയുടെ സൂര്യതേജസ്, ശാസ്താംകോട്ട മൗണ്ട് ഹോറേബ് മാർ ഏലിയാ ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 8-ാം ഓർമ്മപെരുനാൾ മാർ ഏലിയാ ചാപ്പലിൽ വച്ച് 2014 ജനു. 19-ാം തീയതി മുതൽ 27-ാം തീയതി വരെ വിപുലമായി രീതിയിൽ ആചരിക്കുവാൻ പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ കൂടിയ കൊല്ലം, തിരുവനന്തപുരം, കൊട്ടാരക്കര-പുനലൂർ, അടൂർ-കടമ്പനാട്, മാവേലിക്കര എന്നീ ഭദ്രാസനങ്ങളിൽ നിന്നുള്ള പ്രതിനിധികളുടെ മീറ്റിംഗിൽ വച്ച് തീരുമാനിച്ചു. 19-ാം തീയതി ഞായറാഴ്ച കൊല്ലം ഭദ്രാസനാധിപൻ സഖറിയാ മാർ അന്തോണിയോസ് വി. കുർബാനയ്ക്ക് ശേഷം കൊടിയേറ്റും. തുടർന്നുള്ള എല്ലാ ദിവസങ്ങളിലും അഭിവന്ദ്യ തിരുമേനി മാർ വി. കുർബാന അർപ്പിക്കും. വിവിധ ദിവസങ്ങളിൽ ആദ്ധ്യാത്മീക സംഘടനകളുടെ ധ്യാനയോഗം-മെഡിക്കൽ ക്യാമ്പ്, അനുസ്മരണ പ്രഭാഷണം, ഞായറാഴ്ച വൈകുന്നേരം സന്ധ്യാ പ്രാർത്ഥനയും തുടർന്ന് അനുസ്മരണ പ്രഭാഷണം, റാസ ഇവ ഉണ്ടായിരിക്കും. 27-ാം തീയതി വി. മൂന്നിന്മേൽ കുർബാനയ്ക്ക് പ. കാതോലിക്കാബാവാ പ്രധാന കാർമികത്വം വഹിക്കും എന്ന് മാനേജർ ഫാ. കെ. റ്റി. വർഗീസ് അറിയിച്ചു.

## അപേക്ഷ ക്ഷണിക്കുന്നു

**ചെങ്ങന്നൂർ:** പെരിശ്ശേരി സെ. മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിലെ 'കരുതൽ' ജീവകാരുണ്യ പദ്ധതിയിലേക്ക് സമൂഹ വിവാഹം (3 പെൺകുട്ടികളുടെ വിവാഹം), നിത്യ രോഗികൾക്ക് ചികിത്സാ സഹായം, ഭവന നിർമ്മാണം, വിദ്യാഭ്യാസ സഹായം എന്നിവയ്ക്കായി അപേക്ഷ ക്ഷണിക്കുന്നു.

വികാരി, ഫാ. ബിജു റ്റി. മാത്യു, 9447275064 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

50-ാം ഓർമ്മപ്പെരുന്നാളും
ചരമ സുവർണ്ണ ജൂബിലിയും ആഘോഷിക്കുന്ന

പ. ബസേലിയോസ് ഗീവർഗീസ്
ദ്വിതീയൻ കാതോലിക്കാ ബാവായുടെ

മദ്ധ്യസ്ഥതയിൽ
അഭയം പ്രാപിച്ചുകൊണ്ട്



**Dr. George Thomas, Dr. Grace George,**
**Dr. Gem George & Greg**

**SOUTH AFRICA**



# കുടിയേറ്റ മേഖലയിലെ ആശങ്കകൾ

മോൻസി വർഗ്ഗീസ് ഇടുക്കി

പശ്ചിമഘട്ട സംരക്ഷണം സംബന്ധിച്ച് വിശദ നിർദ്ദേശങ്ങളും ശുപാർശകൾ പരിസ്ഥിതി ശാസ്ത്രജ്ഞനായ പ്രൊഫ: മാധവ് ഗാഡ്ഗിൽ അദ്ധ്യക്ഷനായ Western Ghats Ecology Expert Panel (WGEEP) റിപ്പോർട്ട് സമർപ്പിച്ചിടത്തുനിന്നുമാണ് ഏറെ കോലാഹലമുണ്ടാക്കിയ സമരപരമ്പരയുടെ തുടക്കം. അതിശക്തമായ പ്രതിഷേധം ഉയർന്ന സാഹചര്യത്തിൽ ഭൗമശാസ്ത്രജ്ഞനായ ഡോ. കസ്തൂരി രംഗൻ അദ്ധ്യക്ഷനായി High Level Working Group (HLWG) രൂപീകരിക്കുകയും 15.4.2013-ൽ ഈ സമിതി റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തു. ഗാഡ്ഗിൽ റിപ്പോർട്ടിന്റെ അന്തഃസത്ത ചോർത്തുന്നതാണ് 'കസ്തൂരിരംഗൻ റിപ്പോർട്ടെന്ന്' പരിസ്ഥിതി വാദികൾ വാദിക്കുമ്പോൾ, കാലക്രമത്തിൽ തങ്ങളുടെ ഭൂസ്വത്ത് ഒഴിഞ്ഞ് പലായനം ചെയ്യുവാൻ തങ്ങളെ നിർബന്ധിതരാക്കുന്നതാണ് ഈ റിപ്പോർട്ടെന്ന് സമരക്കാർ ആരോപിക്കുന്നു. ചാനൽ ചർച്ചകളിലും മറ്റും തീവ്രമായി വാഗ്വാദം നടത്തുന്നവരിൽ പലരും യഥാർത്ഥത്തിൽ ഈ റിപ്പോർട്ട് പഠിച്ചിട്ടില്ല എന്നും പഠിച്ചിട്ടുള്ളവരാകട്ടെ തങ്ങളുടെ താൽപര്യത്തിനൊത്ത് അത് വ്യാഖ്യാനിക്കുന്നുവെന്നും തിരിച്ചറിയേണ്ടിയിരിക്കുന്നു. അഭ്യസ്തവിദ്യരായ ആളുകൾക്കുപോലും ദുർഗ്രഹമായ ആംഗലേയ പദങ്ങളും സാങ്കേതിക സംജ്ഞകളും ചേർത്ത് തയ്യാറാക്കിയതും ബൃഹത്തായതുമായ ഈ റിപ്പോർട്ട് യഥാർത്ഥത്തിൽ എന്താണെന്ന് മനസിലാക്കാൻ സാമാന്യ ജനത്തിനുകഴിയാതെ വരുമ്പോൾ രാഷ്ട്രീയ, മത, സാമ്പത്തിക താൽപര്യങ്ങൾ നിറം കൊടുക്കുന്ന ഈ വിഷയം അവതരിപ്പിക്കുന്നു.

ജനസമ്പർക്കപരിപാടിയുമായി ഇടുക്കിയിലെത്തുന്ന മുഖ്യമന്ത്രിയെ തടയുമെന്ന ഹൈറേഞ്ച് സംരക്ഷണസമിതി ചെയർമാൻ ഫാ. സെബാസ്റ്റ്യൻ കൊച്ചുപുരക്കലിന്റെ പ്രസ്താവന രാഷ്ട്രീയ പ്രേരിതമാണെന്നുപറഞ്ഞാൽ അതുശരിവയ്ക്കേണ്ടിവരില്ലേ?

കേരളത്തിനു വേണ്ടി വിവിധ വകുപ്പുകൾ യഥാസമയം അവരുടെ വിയോജിപ്പുകൾ അറിയിച്ചിരുന്നുവെന്ന് ഒഘണഏ റിപ്പോർട്ടിന്റെ വാല്യം 2—ൽ വ്യക്തമാണ്. ഗാഡ്ഗിൽ സമിതി സ്വീകരിച്ച തിടുക്കപ്പെട്ട നിലപാടിനോടുള്ള പരിസ്ഥിതി വകുപ്പിന്റെ വിയോജിപ്പ് 1993 റൂൾ പ്രകാരമുള്ള പട്ടയനടപടികളെ ബാധിച്ചേക്കുമെന്നുള്ള റവന്യു പകർപ്പിന്റെ ആശങ്കയുമൊക്കെ രേഖപ്പെടുത്തപ്പെട്ടിട്ടുള്ളതായി റിപ്പോർട്ടിൽ കാണാം. പക്ഷേ അതൊന്നും വേണ്ടവിധം പരിഗണിച്ചില്ല എന്നു വേണം കരുതാൻ. വസ്തുതകൾ ഇതായിരിക്കെ മറ്റൊരു വിമോചനസമരമെന്നും, ജാലിയൻ വാലാബാഗെന്നും ഒക്കെ പറഞ്ഞ് വികാരവിക്ഷുബ്ദത സൃഷ്ടിക്കുമ്പോൾ സാമാന്യജനം അക്രമത്തിലേക്കുതിരിഞ്ഞാൽ അതിന്റെ ധാർമ്മിക ഉത്തരവാദിത്വം ആര് ഏറ്റെടുക്കും ?

കത്തോലിക്കാസഭ നഖശിഖാന്തം എതിർക്കുകയും ഇടകസഭ പൂർണ്ണമായും നടപ്പാക്കണമെന്ന് പറയുകയും ചെയ്യുന്ന കസ്തൂരി രംഗൻ വിഷയത്തിൽ ഓർത്തഡോക്സ് സഭയുടെ നിലപാട് യഥാസമയം അറിയുവാൻ ചുരുങ്ങിയത് മലബാർ, ഇടുക്കി, സുൽത്താൻ ബത്തേരി തുടങ്ങിയ ഭദ്രാസനങ്ങളിലെ ഓർത്തഡോക്സ് സഭാവിശ്വാസികൾക്കെങ്കിലും ആകാംക്ഷയുണ്ട്. പള്ളി തർക്കത്തിൽ കാണിക്കുന്ന ഊർജ്ജത്തിന്റെ ചെറിയൊരു അംശമെങ്കിലും യഥാസമയം ഈ വിഷയമൊന്നു പഠിച്ച് ഒരു നിലപാടെടുക്കുവാൻ വിനിയോഗിക്കേണ്ടിയിരുന്നു. മലയോര, കുടിയേറ്റ മേഖലകളിൽ പ്രതിഷേധം കൊടുമ്പിരികൊള്ളുകയും കത്തോലിക്കാ സഭ അതിന് മുന്നിൽ നിന്ന് നേതൃത്വം കൊടുക്കുകയും NSS, SNDP, ജമാഅത്ത് തുടങ്ങിയ സമുദായ സംഘടനകൾ കൈകോർക്കുകയും ചെയ്തപ്പോഴും, പട്ടയത്തിനുവേണ്ടി സമരങ്ങൾ നടക്കുമ്പോഴും ഓർത്തഡോ ക്സ് സഭയുടെ സാന്നിധ്യം വളരെ അകലെ മാത്രം.

പശ്ചിമഘട്ടവും പ്രകൃതിയും എല്ലാം സംരക്ഷിക്കുവാൻ മുന്നോട്ടു വയ്ക്കുന്ന ചുവടുകൾ തീർച്ചയായും സ്വാഗതാർഹമാണ്. പ്രകൃതി അമ്മയാണ്, പ്രകൃതിയില്ലെങ്കിൽ മനുഷ്യരില്ല എന്നു വിലപിക്കുമ്പോൾ മനുഷ്യർക്ക് ജീവിക്കാൻ അനുവാദമില്ലാത്ത പ്രകൃതിക്ക് എന്തുപ്രസക്തി എന്നുകൂടി ചിന്തിക്കണം. വൻകിട ഖനനവും എൻഡോസൾഫാൻ പോലെയുള്ള കീടനാശിനികളുടെ ഉപയോഗവുമൊക്കെ നിയന്ത്രിക്കണമെന്ന കാര്യത്തിൽ തർക്കമില്ല. എന്നാൽ അരനൂറ്റാണ്ടിനുമുകളിലായി കുടിയേറിയും സർക്കാരിനാൽ കുടിയിരുത്തപ്പെട്ടും കേരളത്തിലെ മറ്റേതു പ്രദേശങ്ങളെ അപേക്ഷിച്ചും പരിസ്ഥിതി സൗഹൃദ സംസ്ക്കാരം കെട്ടിപ്പെടുത്ത വലി

ശേഷം 25-ാം പേജിൽ

WCC | BUSAN | ASSEMBLY

# വൈവിധ്യത്തിൽ ഏകത്വം

**–സൂസൻ ജേക്കബ്, മദ്രാസ്**

സഭകളുടെ ലോക സമിതിയുടെ അസംബ്ലി എപ്പോഴും വൈവിധ്യത്തിൽ ഏകത്വം നിറഞ്ഞതാണ്. ഇത് സംഗീതം, ആരാധന, വസ്ത്രധാരണം, ഡാൻസ്, ഭാഷ, സംസ്കാരം, ജനം എന്നിവയിൽ എല്ലാം പ്രതിഫലിക്കുന്നു. വിവിധ രാജ്യത്തുനിന്നുമുള്ള പ്രതിനിധികൾ അവരുടെ സന്തോഷം, പൊട്ടിച്ചിരി, വേദനകൾ, സംഘർഷങ്ങൾ, ബുദ്ധിപരമായ ചർച്ചകൾ, ഇടപെടലുകൾ എല്ലാം ഉൾക്കൊണ്ട ആഘോഷത്തിന്റെ നാളുകളായിരുന്നു ബുസാൻ അസംബ്ലി.

ബുസാനിൽ 349 സഭകളിൽ നിന്നുള്ള വിവിധ തരത്തിലുള്ള പ്രതിനിധികൾ പങ്കെടുത്തു. സഭകളുടെ ഔദ്യോഗിക പ്രതിനിധികൾ, നിരീക്ഷകർ, സ്റ്റുവേഡ്സ്, വോളന്റിയേഴ്സ്, സ്റ്റാഫ്, മാധ്യമപ്രവർത്തകർ, പ്രാദേശിക പ്രതിനിധികൾ തുടങ്ങി ഒട്ടനവധി പേർ. ബുസാൻ അസംബ്ലിയിലെ 10 ദിവസത്തെ ആകർഷകമായ ഒന്നായിരുന്ന മദാങ്. ഈ കൊറിയൻ പദത്തിന് അനൗപചാരികമായ ചർച്ചക്കും കൂടിവരവിനുമുള്ള പൊതു സ്ഥലം എന്നർത്ഥം. ലോക ജനതയുടെ വർണ്ണാഭമായ പ്രതിഫലനമാണ് മദാങ്ങിൽ പ്രകാശിപ്പിച്ചത്. വിവിധ കൗണ്ടറുകളിൽ പരസ്പരം പരിചയപ്പെടുവാനും ചർച്ച ചെയ്യുവാനും വിവിധ വിഷയങ്ങളിൽ അവഗാഹം നേരിടുവാനുമുള്ള അവസരങ്ങൾ സൃഷ്ടിച്ചു. വിവിധ സംസ്കാരത്തിൽപ്പെട്ട കലാപ്രകടനങ്ങളും വിവിധ വിഷയങ്ങളിലുള്ള ചർച്ചകലും വിവിധ കൗണ്ടറുകളിലായി നടന്നു. ഏഷ്യൻ വേദശാസ്ത്രം, ആദ്ധ്യാത്മികത, പാരമ്പര്യം, പുസ്തകം, കല, സംഗീതം, എന്നിവ പരിചയപ്പെടുത്തിയ ക്രിസ്ത്യൻ കോൺഫ്രൻസ് ഓഫ് ഏഷ്യ (സി.സി.എ.)യുടെ കൗണ്ടറിന്റെ മുഖ്യ ചുമതല വഹിക്കുവാൻ ദൈവം അവസരം നൽകി. ഡബ്ല്യു.സി.സി.യുടെ പ്രവർത്തനങ്ങളിൽ സി.സി.എ.യുടെ പ്രതിനിധി സ്റ്റാഫായിട്ടാണ് അസംബ്ലിയിൽ പങ്കെടുത്തത്.

ബുസാൻ അസംബ്ലിയിൽ ഓർത്തഡോക്സ് സാന്നിധ്യം ആദിയോടന്തം സജീവമായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധി സംഘത്തോടൊപ്പം എനിക്കും ഭാഗഭാക്കാകുവാൻ കഴിഞ്ഞത് വളരെ സന്തോഷം പകരുന്നു. വിവിധ സഭകളിലെ ബിഷപ്സ്, വൈദികർ, യുവജനങ്ങൾ എന്നിവരെ പരിചയപ്പെടുവാനും സാഹോദര്യബന്ധം സ്ഥാപിക്കുവാനും ഇത്തരം കൂടിവരവുകൾ സഹായിക്കും. ഇതര സഭകളുമായുള്ള എക്യുമെനിക്കൽ ബന്ധം യാഥാർത്ഥ്യമാക്കുവാൻ സഹായിക്കുന്ന തരത്തിലാണ് അസംബ്ലിയുടെ ഘടനതന്നെ. വിവിധ സഭകൾ നേരിടുന്ന പ്രതിസന്ധികൾ, രാഷ്ട്രീയ പാരിസ്ഥിതിക പ്രശ്നങ്ങൾ, വിവിധതര വിവേചനങ്ങൾ എന്നിവ തിരിച്ചറിയുവാനുള്ള അവസരമാണ് ഇത്തരം കൂടിവരവുകൾ.

ബുസാൻ അസംബ്ലിയിൽ ഹൈടെക് കമ്മ്യൂണിക്കേഷൻ സിസ്റ്റം അക്ഷരാർത്ഥത്തിൽ യാഥാർത്ഥ്യമാക്കി. ലോകം തത്സമയം കണ്ട അസംബ്ലിയാണിത്. കൊറിയൻ ജനതയുടെ ഊഷ്മളമായ സ്വീകരണവും ക്രമീകരണവും അത്യധികം ശ്രേഷ്ഠമായിരുന്നു. കൊറിയൻ സാംസ്കാരിക പ്രകടനങ്ങളും, താമസ സൗകര്യങ്ങളും കോൺഫ്രൻസ് കേന്ദ്രങ്ങളും വളരെ ആകർഷകമായിരുന്നു. കോൺഫ്രൻസ് നടത്തിപ്പിന്റെ ചിട്ടയും അവതരണവും ഏവർക്കും പാഠമാണ്. നീതിക്കും ശാന്തിക്കുമുള്ള തീർത്ഥാടന ഊർജ്ജം ബുസാൻ അസംബ്ലി പകർന്നു നൽകി. ■



ഗ്രിഗോറിയൻ ദർശനം – 2

**ജോൺ കുന്നത്ത്**

# സഭാ പിതാക്കന്മാർ



സഭാ പിതാക്കന്മാരെക്കുറിച്ചുള്ള പഠനത്തിന് Patristics എന്നാണ് ഇംഗ്ലീഷിൽ പറയുന്നത്. ഓർത്തഡോക്സ് സഭ സഭാപിതാക്കന്മാരെക്കുറിച്ച് പഠിക്കുകയും അവരുടെ പഠിപ്പിക്കലുകൾ ഗൗരവമായെടുക്കുകയും ചെയ്യുന്നു. എന്നാൽ പ്രൊട്ടസ്റ്റന്റ് സഭകൾ സഭാപിതാക്കന്മാരെ കാര്യമായി ഗൗനിക്കുന്നില്ല.

പോൾ വർഗീസ് അച്ചൻ കോളജ് വിദ്യാർത്ഥികൾക്കായി എഴുതിയ ലഘുഗ്രന്ഥമാണ് The faith of our Fathers. അഞ്ചാം തുബ്ദേനിലെ പിതാക്കന്മാർ എന്നൊരു ലേഖനവും അദ്ദേഹത്തിന്റേതായി ഉണ്ട്. അദ്ദേഹത്തിന്റെ ഡോക്ടറൽ ഗവേഷണം നിസായിലെ ഗ്രിഗോറിയോസിന്റെ ചിന്തയെ അടിസ്ഥാനമാക്കിയായിരുന്നു. സഭാ പിതാക്കന്മാരെക്കുറിച്ച് പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ദർശനമാണ് ലളിതമായി ഇവിടെ അവതരിപ്പിക്കുന്നത്.

ക്രൈസ്തവ വിശ്വാസത്തിന് പരമപ്രധാനമായ ആധാരം വേദപുസ്തകമാണെന്നതിൽ രണ്ടുപക്ഷമില്ല. എന്നാൽ വേദപുസ്തകത്തിന്റെ ഉള്ളടക്കം വേണ്ടപോലെ മനസിലാക്കുന്നതിന് നാം ആശ്രയിക്കുന്നത് സഭാ പിതാക്കന്മാരുടെ രചനകളും പരമ്പരാഗതമായി ലഭിച്ചിരിക്കുന്ന ആരാധന ക്രമങ്ങളുമാണ്.

സഭാ പിതാക്കന്മാർ മൂന്നു കാര്യങ്ങളിൽ മാതൃകാ പുരുഷന്മാരാണ്. 1. പ്രാർത്ഥനയും ഉപവാസവും ചേർന്ന സമർപ്പണ ജീവിതം 2. സമർപ്പിത ക്രൈസ്തവ ജീവിതത്തിന് പ്രയോജനപ്രദമായ വിധത്തിൽ വിവിധ വിജ്ഞാന ശാഖകളിൽ നിന്നുള്ള അറിവ് സ്വാംശീകരിക്കുന്നതിനുള്ള അസാമാന്യമായ കഴിവ്. 3. ദരിദ്രരോടും കഷ്ടപ്പെടുന്നവരോടുമുള്ള മനസലിവും അവരെ സഹായിക്കാനുള്ള സന്മനസും.

ക്രൈസ്തവ സഭകളുടെ ആദ്യ നൂറ്റാണ്ടുകളിൽ മൂന്ന് ഭാഷാ-സാംസ്കാരിക പാരമ്പര്യങ്ങളാണ് ഉണ്ടായിരുന്നത്. - സുറിയാനി, ഗ്രീക്ക്, ലത്തീൻ. ലത്തീൻ പാരമ്പര്യം പിന്തുടരുന്ന സഭ പിന്നീട് റോമൻ കത്തോലിക്കാ സഭ എന്നറിയപ്പെട്ടു. സുറിയാനി, ഗ്രീക്ക് പാരമ്പര്യങ്ങൾ പിന്തുടർന്ന സഭകൾ ഓർത്തഡോക്സ് സഭകൾ എന്നറിയപ്പെട്ടു. ഈ മൂന്നു പാരമ്പര്യങ്ങളിലും സഭാ പിതാക്കന്മാർ ഉണ്ടായിരുന്നു. ചില പിതാക്കന്മാർ അവർ ഉൾപ്പെട്ടിരുന്ന പാരമ്പര്യത്തിൽ മാത്രം അംഗീകരിക്കപ്പെട്ടെങ്കിൽ മറ്റ് ചില പിതാക്കന്മാർ മൂന്നു പാരമ്പര്യങ്ങളിലും അംഗീകരിക്കപ്പെട്ടു. ഉദാഹരണത്തിന്, അഗസ്തീനോസ്, ജെറോം, അംബ്രോസ് തുടങ്ങിയ പിതാക്കന്മാർ ലത്തീൻ പാരമ്പര്യത്തിൽ മാത്രം പിതാക്കന്മാരായി അംഗീകരിക്കപ്പെടുന്നു. എന്നാൽ മാർ അപ്രേം, നിസായിലെ ഗ്രിഗോറിയോസ് തുടങ്ങിയ ചില പിതാക്കന്മാർ മൂന്നു പാരമ്പര്യങ്ങളിലും അംഗീകരിക്കപ്പെടുന്നു.

സഭാ പിതാക്കന്മാർ ജീവിച്ചിരുന്ന കാലത്തെ അടിസ്ഥാനമാക്കി തരം തിരിക്കാറുണ്ട്. അന്ത്യോക്യയിലെ ഇഗ്നാത്തിയോസ്, റോമിലെ ക്ലീമീസ്, സ്മിർണായിലെ പോളിക്കാർപ്പോസ് എന്നീ പിതാക്കന്മാർ അപ്പോസ്തോലന്മാരുടെ ശിഷ്യന്മാരായിരുന്നു. അലക്സാന്ത്രയിലെ ക്ലിമ്മീസ്, ലയോൺസിലെ ഐറേനിയോസ് എന്നിവർ രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന പ്രമുഖ പിതാക്കന്മാരാണ്. മൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന മഹാപണ്ഡിതനായ ഒരു പിതാവാണ് ഒറിഗൺ. എന്നാൽ നിർഭാഗ്യവശാൽ അദ്ദേഹം ഒരു പാരമ്പര്യത്തിലും പിതാവായി അംഗീകരിക്കപ്പെട്ടില്ല. നാലും അഞ്ചും നൂറ്റാണ്ടുകളായിരുന്നു സഭാ പിതാക്കന്മാരുടെ സുവർണകാലം. ക്രൈസ്തവ സഭ സ്വാതന്ത്ര്യം നേടി റോമാസാമ്രാജ്യത്തിലെ രാജകീയ മതമായത് ഈ കാലത്താണ്. സാർവത്രിക സുന്നഹദോസുകൾ ഈ കാലത്തായിരുന്നു. മാർ അത്താനാസ്യോസ്, മാർ ബസേലിയോസ്, നാസി

യാൻസിലെ മാർ ഗ്രിഗോറിയോസ്, നിസായിലെ മാർ ഗ്രിഗോറിയോസ്, സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ് (ക്രിസോസ്റ്റം), മാർ കൂറിലോസ് എന്നീ പ്രശസ്ത സഭാ പിതാക്കന്മാർ ഈ കാലത്താണ് ജീവിച്ചിരുന്നത്.

സുറിയാനി പാരമ്പര്യത്തിൽ പെട്ട പിതാക്കന്മാർ മാർ അപ്രേം, മാർ ബാലായി, ശെമവൂൻ കൂക്കോയോ, അന്ത്യോഖ്യയിലെ മാർ സേവേറിയോസ് യാക്കോബ് ബുർദാനാ തുടങ്ങിയവരാണ്. നമ്മുടെ ആരാധനാക്രമം ഈ പിതാക്കന്മാരുടെ സൃഷ്ടിയാണ്.

സഭാ പിതാക്കന്മാരെ നാം അറിയുന്നത് പ്രധാനമായും അവരുടെ രചനകൾ വഴിയാണ്. ഒന്നാം നൂറ്റാണ്ടിൽ തന്നെ ഉണ്ടായ ഒരു രചനയാണ് ഉപദേശം (Didache). ഗ്രന്ഥകർത്താവ് ആരാണെന്ന് അറിഞ്ഞുകൂടാ. കർത്താവ് തന്റെ അപ്പോസ്തോലന്മാർ മുഖാന്തിരം ജാതികൾക്ക് നൽകിയ ഉപദേശം എന്നാണ് അതിന്റെ മുഴുവൻ പേര്. മനുഷ്യന്റെ മുന്നിലുള്ള ദ്വിവിധ പാതകൾ-ജീവന്റെയും നാശത്തിന്റെയും-ഈ ചെറു ഗ്രന്ഥത്തിൽ പ്രധാന വിഷയമാക്കുന്നു. മാമോദീസാ, കുർബാന, ഉപവാസം എന്നിവയ്ക്ക് ജീവിതത്തിലുള്ള പ്രാധാന്യം വിശദമാക്കിയിരിക്കുന്നു. രണ്ടാം നൂറ്റാണ്ടിലുണ്ടായ ഒരു രചനയാണ് 'ഇടയൻ'. ഗ്രന്ഥകർത്താവിന്റെ പേര് ഹെർമാസ്. ഒരു കഥയുടെ രൂപത്തിൽ എടുക്കപ്പെട്ടരിക്കുന്ന ഈ കൃതി അനുതാപത്തിലേക്കും സമർപ്പിത ക്രൈസ്തവ ജീവിതത്തിലേക്കും ആളുകളെ ക്ഷണിക്കുന്നു. ഒരു ഗ്രന്ഥകർത്താവ് എന്ന നിലയിൽ ഒറിഗന്റെ സ്ഥാനം അതുല്യമാണ്. ഏതാണ്ട് മൂവായിരത്തോളം ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചത്രേ. മിക്ക പിതാക്കന്മാരും പ്രധാനമായും രചിച്ചത് ഉപന്യാസങ്ങളും എഴുത്തുകളുമാണ്. മാർ അപ്രേം, മാർ ബാലായി തുടങ്ങിയ പിതാക്കന്മാർ രചിച്ചത് പ്രധാനമായും പ്രാർത്ഥനകളും, ധ്യാനങ്ങളും, സങ്കീർത്തനങ്ങളുമാണ്. സ്വർണ്ണനാവുകാരൻ എന്ന് അറിയപ്പെട്ടിരുന്ന മാർ ഈവാനിയോസ് ക്രിസോസ്റ്റം പ്രഭാഷണകലയിൽ അതിനിപുണനായിരുന്നു.

നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ഉദേശങ്ങൾ നമുക്ക് വ്യാഖ്യാനിച്ചു തരിക മാത്രമല്ല, അവരുടെ ജീവിത സാഹചര്യങ്ങളിൽ ക്രിസ്തു തുല്യമായ ജീവിതം നയിച്ച് നമുക്ക് മാതൃക കാട്ടിത്തരികയും ചെയ്തവരാണ് സഭാപിതാക്കന്മാർ. ■



## കുടിയേറ്റ മേഖലയിലെ ആശങ്കൾ

*23-ാം പേജിൽ നിന്നു തുടർച്ച...*

യൊരു സമൂഹത്തിനുമേൽ ഏകപക്ഷീയമായി നിയമങ്ങൾ അടിച്ചേൽപിച്ചുകൊണ്ട് പ്രകൃതിസംരക്ഷണത്തിനിറങ്ങി പുറപ്പെട്ടാൽ അത് സാധാരണക്കാരനു മനസ്സിലാക്കുവാനും ഉൾക്കൊള്ളുവാനും കഴിഞ്ഞു എന്നു വരില്ല.

ഇടുക്കി ജില്ലയിലെ കുടിയേറ്റ മേഖലയിൽ ജനിച്ചു വളർന്ന വ്യക്തി എന്ന നിലയിൽ കസ്തൂരിരംഗൻ റിപ്പോർട്ട് സംബന്ധിച്ച് ചില നിരീക്ഷണങ്ങൾ സമർപ്പിക്കുന്നു.

1. സാംസ്ക്കാരിക ഭൂപ്രദേശം എന്ന് റിപ്പോർട്ടിൽ പറയുന്ന ജനവാസമേഖലകൾ ഉൾ പ്പെടെയുള്ള പശ്ചിമ അതിർത്തി നിർണ്ണയത്തിനായി 24 M ഫൈൻ റസല്യൂഷൻ ക്യാമറ ഉപയോഗിച്ച് തീരുമാനത്തിലെത്തിയ രീതി പ്രായോഗികം എന്ന് റിപ്പോർട്ടിൽ പറയുന്നു. (വാല്യം 1 പേജ് തകത, ഉ31) 2011-ലെ സെൻസസ് കണക്കുകളും റവന്യു തദ്ദേശ ഭരണ വകുപ്പുകളുടെപക്കൽ നിന്നും ശേഖരിക്കാവുന്ന പ്രസക്ത വിവരങ്ങളും നേരിട്ടുള്ള സന്ദർശനവുമൊഴിവാക്കി ഉപഗ്രഹസർവ്വേ മാനദണ്ഡമാക്കിയത് തികച്ചും മൗഢ്യം എന്നേ പറയാനാവൂ. റിമോട്ട് സെൻസിംഗ് സംവിധാനത്തിലൂടെ ESA (Ecologically Sensitive Area) നിശ്ചയിക്കുമ്പോൾ ഏലത്തോട്ടങ്ങളും സ്വഭാവിക വനപ്രദേശങ്ങളും തമ്മിൽ വേർപിരിക്കാനാവില്ല. എന്ന് HLWG തന്നെ സമ്മതിക്കുന്നുണ്ട് (വാല്യം 1 പേജ് 96, 97 )

2. ഇരുപതിനായിരം ച.മീ. വലിപ്പമുള്ള കെട്ടിടം വേണമെന്ന് ഒരു മലയോര മക്കളും വാശിപിടിക്കില്ല. പക്ഷേ സ്വന്തമായി ചെറിയൊരു വീട് വയ്ക്കുവാൻ സ്വന്തം പുരയിടത്തിൽ നട്ടു വളർത്തിയ മരം പോലും വെട്ടുവാൻ തടസ്സമാകുന്ന വന നിയമങ്ങളാണ് ബാധകമാക്കുവാൻ ലക്ഷ്യമിടുന്നത് എന്ന് ശങ്കിയ്ക്കേണ്ടിയിരിക്കുന്നു. ഇൻഡ്യൻ ഫോറസ്റ്റ് ആക്ട് 1927, ഇൻഡ്യൻ വൈൽഡ്ലൈഫ്(പ്രൊട്ടക്ഷൻ) ആക്ട് 1922, ഫോറസ്റ്റ് കൺസർവേഷൻ ആക്ട് 1980 ഉം അതിന്റെ പരിഷ്കാരങ്ങളും തുടങ്ങിയവ ബാധകമായ സംരക്ഷിത മേഖല, ലോക പൈതൃക കേന്ദ്രങ്ങൾ എന്നിവയെ 'കൂടുതൽ സംരക്ഷണത്തിനായി' ESA യിൽ ഉൾപ്പെടുത്തണമെന്ന് (വാല്യം 1 പേജ് 97) പറയുമ്പോൾ ESA യിൽ വരാനിരിക്കുന്ന ഉദ്യോഗസ്ഥ അപ്രമാദിത്വത്തെ ഭയപ്പെടേണ്ടിയിരിക്കുന്നു.

3. വന്യജീവി സഞ്ചാരപാതകൾ (Tiger and Elephant Corridoors ) സാംസ്കാരിക ഭൂപ്രദേശങ്ങളിൽ കുടിയും കടന്നു പോകുന്നതിനാൽ വന്യജീവികളുടെ സ്വൈര്യ വിഹാരത്തിന് ഭംഗം വരാതെ ശക്തമായ നിയന്ത്രങ്ങൾ ഒഘലണഏ ശുപാർശ ചെയ്യുന്നു. (വാല്യം 1 പേജ് 73) ഇടുക്കി, വയനാട് പത്തനംതിട്ട തുടങ്ങിയ ജില്ലകളിലെ പല പ്രധാന പാതകളും ഇതിൽപെടും. മൃഗങ്ങൾക്ക് മനുഷ്യനിൽ നിന്നാണോ മനുഷ്യർക്ക് മൃഗങ്ങളിൽ നിന്നാണോ ആദ്യം സംരക്ഷണം വേണ്ടത്? 'അനന്തരം ദൈവം നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യ പ്രകാരം മനുഷ്യരെ ഉണ്ടാക്കുക, അവർ സമുദ്രത്തിലുള്ള മത്സ്യത്തിൻമേലും ആകാശത്തിലുള്ള പറവജാതിയിൻമേലും മൃഗങ്ങളിൻമേലും സർവ്വ ഭൂമിയിൻമേലും ഭൂമിയിൽ ഇഴയുന്ന എല്ലാ ഇഴജാതിയിൻമേലും വാഴട്ടെ എന്നു കല്പിച്ചു.' (ഉല്പത്തി 1:26)

4. സംരക്ഷിക്കപ്പെടേണ്ടത് പശ്ചിമഘട്ടം മാത്രമാണോ അതോ പരിസ്ഥിതിയാണോ? ചതുപ്പുനിലങ്ങളും തണ്ണീർതടങ്ങളും കായൽ തീരങ്ങളുമെല്ലാം നികത്തി കെട്ടിടങ്ങൾ നിർമ്മിക്കുന്നതിനും നിയന്ത്രണം വേണ്ടേ? പശ്ചിമഘട്ടത്തിൽ നിന്നുത്ഭവിക്കുന്ന പെരിയാർ നദി ഏറ്റവും മലിനമായി തുടങ്ങുന്നത് താഴ്‌വാരത്ത് കോതമംഗലം, കാലടി, അങ്കമാലി ഭാഗങ്ങളിലെത്തുമ്പോഴും പൂർണ്ണമായും മലിനീകൃതമാകുന്നത് ആലുവയിലെത്തുമ്പോഴുമാണ്. ഈ പാപഭാരവും മലയോര മക്കൾ ചുമക്കേണമോ?

5. ഇടുക്കിജില്ലയിലെ 3/4 താലൂക്കുകൾക്കും ഏതാണ്ട് ആലപ്പുഴ ജില്ലയുടെ അത്രയും തന്നെ വലിപ്പമുണ്ട്. അതിൽ തന്നെ ഉടുമ്പൻചോല, ദേവികുളം താലൂക്കുകൾ പൂർണ്ണമായും ഋടഅ യിൽ പെടുത്തുവാനാണ് ശുപാർശ. തമിഴ്നാട്ടിലെ 1048 ച.കി.മീ. വിസ്തൃതിയുള്ള കൊടൈക്കനാൽ താലൂക്കിന്റെ 500 ച.കി.മീറ്ററും ഊട്ടി ഉൾപ്പെടുന്ന ഉതകമണ്ഡലം താലൂക്കിന്റെ 924 ച.കി.മീറ്ററും മാത്രമാണ് ഋടഅ യിൽ പെടുത്തുന്നത് എന്നതും പരിസ്ഥിതി പ്രാധാന്യം ഏറെയുള്ള കേരളത്തിലെ വാഗമൺ മലയോരങ്ങൾ ഋടഅയിൽ വരുന്നില്ല എന്നതും ശ്രദ്ധേയമാണ്.

6. പട്ടയ സ്ഥലങ്ങളെയും ജനവാസ മേഖലകളെയും പൂർണ്ണമായും നിയന്ത്രണത്തിൽ നിന്ന് ഒഴിവാക്കുകയും 10 കി.മീ. പരിധി എന്ന നിർദ്ദേശം (വാല്യം 1 പേജ് 15-12) പുന:പരിശോധിക്കുകയും വേണം.

*സഭാ മാനേജിംഗ് കമ്മിറ്റി അംഗം*
*9447267231*

സുവർണ്ണ ജൂബിലി

പ്രൊഫ. ഏബ്രഹാം തലവടി

# പരിപൂർണ്ണ വിശുദ്ധി



മലങ്കര സഭയുടെ നവോത്ഥാന ശിലിപികളായ മൂന്നു പരിശുദ്ധപിതാക്കന്മാർ ആധുനിക സഭയ്ക്ക് കെട്ടുറപ്പും അടുക്കും ചിട്ടയും ഉണ്ടാക്കി. പ. പരുമല മാർ ഗ്രീഗോറിയോസ്, സഭാഭാസുരൻ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ എന്നിവരാണിവർ. സഭയെ സ്വതന്ത്രമാക്കുവാൻ ഈ പിതാക്കന്മാരുടെ നേതൃത്വത്തിൽ നടന്ന പോരാട്ടങ്ങൾക്ക് ഒന്നായ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അനിഷേധ്യ നേതാവായി ഉയർന്ന കല്ലാശ്ശേരിൽ ബാവാ (ഗീവറുഗീസ് ദ്വിതീയൻ ബാവാ) കാലം ചെയ്തിട്ട് അരനൂറ്റാണ്ടായി.

**വിളിയും തെരഞ്ഞെടുപ്പും -** "നിന്നെ ഉദരത്തിൽ ഉരുവാക്കിയതിനു മുമ്പെ ഞാൻ നിന്നെ അറിഞ്ഞു നീ ഗർഭപാത്രത്തിൽ നിന്നു പുറത്തു വരുന്നതിനുമുമ്പെ ഞാൻ നിന്നെ വിശുദ്ധീകരിച്ചു" (യിരമ്യാവ് 1: 5) എന്ന് ദൈവത്തിന്റെ അരുളപ്പാടു ലഭിച്ച യിരമ്യാ ദീർഘദർശിയെപ്പോലെ ദൈവം അറിഞ്ഞ് തെരഞ്ഞെടുത്ത് ശുദ്ധീകരിച്ച കല്ലാശ്ശേരിൽ പുന്നൂസ് ബാലൻ മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിയായി മലങ്കരസഭയെ നയിക്കുവാൻ നിയോഗിതനായി. സഭയുടെ അടിത്തറ പണിയുവാനും പുതു ജീവനുവേണ്ട വിത്തുകൾ നടുവാനുമായി വിളിക്കപ്പെട്ട ഈ പിതാവ് അദ്ദേഹത്തിന്റെ ദൗത്യം ആരംഭിച്ചത് 9 വയസ്സുള്ള ബാലനായിരിക്കുമ്പോഴാണ്. 9-ാം വയസിലുണ്ടായ കഠിന രോഗമാണ് വിളിയുടെ രൂപത്തിൽ അദ്ദേഹത്തെ സമീപിച്ചത്. ബാലൻ പിന്നീട് തിരിഞ്ഞു നോക്കിയിട്ടില്ല. പരിശുദ്ധ പരുമലതിരുമേനിയാണ് അദ്ദേഹത്തിന്റെ ഗുരു. ആ ഗുരുവിനോടൊപ്പം മറ്റൊരു സഭാശില്പി വട്ടശ്ശേരിൽ ദീവന്നാസ്യോസ് പിതാവും ഉണ്ടായിരുന്നു.

**സത്യം ജയിക്കും**

ഏതു പ്രതികൂല സാഹചര്യത്തിലും വിജയം സത്യത്തിനാണെന്നു വിശ്വസിച്ച പിതാവിന് സത്യത്തിന്റെ വിജയം എപ്പോഴും അനുഭവിക്കാൻ കഴിഞ്ഞു. മൂല്യങ്ങൾക്ക് മാറ്റമോ ശോഷണമോ സംഭവിക്കുന്ന ഈ കാലത്ത് എല്ലാവർക്കും ഈ അനുഭവം സ്വായത്തമാക്കാൻ കഴിയണം.

**നേതൃ നിരയിലേക്ക്**

പ. പരുമലതിരുമേനിയാൽ വൈദിക പദവിയിലേക്കും സന്യാസത്തിലേക്കും (റമ്പാൻ) നയിക്കപ്പെട്ട പിതാവ് 1912 സെപ്റ്റംബർ 8-നു പരുമല ദേവലായത്തിൽ പ. അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവയാൽ മെത്രാപ്പോലീത്തയായി, നിരണം കൊല്ലം ഭദ്രാസനങ്ങളുടെ അധിപനായി വാഴിക്കപ്പെട്ടു. മെത്രാപ്പോലീത്തായായി ഫെബ്രുവരി 15-ാം തീയതി മലങ്കരയുടെയും കിഴക്കൊക്കെയുടെയും കാതോലിക്കയായി ഉയർത്തപ്പെട്ടു. മലങ്കര ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം നിർണായകമായിരുന്നു 1934 ഡിസംബർ 26. കോട്ടയം എം.ഡി. സെമിനാരിയിൽ ചേർന്ന മലങ്കര അസോസിയേഷൻ പാസാക്കിയ ഭരണഘടനയാണ് സുപ്രീം കോടതി വരെ അംഗീകരിച്ചത്. കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ഒരാളായിരിക്കണമെന്ന് 1934 ലെ അസോസിയേഷനാണ് നിശ്ചയിച്ചത്. അങ്ങനെ പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവ പ്രഥമ മലങ്കര മെത്രാപ്പോലീത്തയും കാതോലിക്കയുമായി ഉയർത്തപ്പെട്ടു.

**ശക്തിപകർന്ന നവ നേതൃത്വം**

സഭാ നൗക കാറ്റിലും കോളിലും ആടി ഉലഞ്ഞപ്പോഴും അചഞ്ചലമായ മനസോടെ "സത്യം ജയിക്കും" എന്ന് വിശ്വസിച്ച് സഭാ മക്കളിൽ വിശ്വാസം പകർന്ന് മുന്നോട്ട് നയിച്ച നേതൃത്വശൈലി ഏറ്റം അനുകരണീയമാണ്.

1951 ലെ ഹൈക്കോടതി ഡിവിഷൻ ബഞ്ചിന്റെ പ്രതികൂല വിധിയിൽ പരാജയബോധത്താൽ നിരാശരാകേണ്ട സഭാമക്കൾക്ക് ധൈര്യം പകർന്നതിന്റെ അനുകൂലഫലമാണ് ആ സമയത്ത് കൽക്കട്ടയിലായിരുന്ന പിതാവ് തിരിച്ചു വരുമ്പോൾ അടൂരിൽ നിന്ന് കോട്ടയത്തേക്ക് അനേകായിരം സഭാമക്കൾ ചേർന്ന് രാജോചിതമായ വരവേൽപു നൽകാൻ പ്രേരണയായത്.

**ഒന്നായ സഭ**

1958 ലെ സുപ്രീം കോടതി വിധി സഭയ്ക്ക് ഒരു സുവർണകാലമാരംഭിക്കുവാൻ അവസരം നൽകി. സുപ്രീം കോടതിവിധിയിൽ താഴെപ്പറയുന്ന തീരുമാനങ്ങൾ നേടിയെടുക്കാൻ സാധിച്ചു.

1. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി നിയമപരമായി മലങ്കരമെത്രാപ്പോലീത്തയാണ്. അതു വഴി സഭയുടെ സ്വത്തുക്കളുടെ ട്രസ്റ്റിയാകുന്നു.

2. അന്ത്യോക്യാ പാത്രിയർക്കീസിന് ആത്മീയകാര്യങ്ങളുടെ മേൽനോട്ടംമാത്രമാണുള്ളതെന്നും മലങ്കര സഭയുടെ ഭരണപരവും ആദ്ധ്യാത്മികവുമായ കാര്യങ്ങളിൽ ഇടപെടുന്നതിനൊ- നിയന്ത്രിക്കുന്നതിനൊ അധികാരമില്ല.

3. വട്ടശ്ശേരിൽ തിരുമേനിയെ പാത്രിയർക്കീസ് അബ്ദുള്ളാ II മുടക്കിയത് സഭാ ഭരണഘടനയ്ക്ക് വിരുദ്ധമാണന്നും അത് നിലനിൽക്കുന്നതല്ല എന്നും വിധി എഴുതി.

പരമാധികാര നീതി പീഠത്തിൽ നിന്നും കാതോലിക്കായുടെയും മലങ്കരമെത്രാപ്പോലീത്തായുടെയും പരമാധികാരം സഭയിൽ ഉറപ്പിച്ചിട്ടും അമിതാഹ്ലാദമോ അല്പം പോലും അഹങ്കാരമോ ഇല്ലാതെ പ്രതിപക്ഷ ബഹുമാനവും മാന്യതയും സ്നേഹവും ഉയർത്തിക്കാട്ടുന്ന വാക്കുകളാണ് അദേഹത്തിൽ നിന്നു വന്നത്.

"ദൈവം നമ്മോടു കരുണ ചെയ്തു. പരമകാരുണികനായ ദൈവത്തെ സ്തുതിക്കുകയും മഹത്വപ്പെടുത്തുകയും ചെയ്യണം. ബാഹ്യമായ യാതൊരാഹ്ലാദവും നടത്തി നമ്മുടെ സഹോദരങ്ങളുടെ ഹൃദയവികാരങ്ങളെ ഒരു വിധത്തിലും ക്ഷതപ്പെടുത്തരുത്. മുമ്പെന്ന പോലെ ഇനിയും നാം ഒന്നായി കഴിഞ്ഞു കൂടുന്നതാണ് നമ്മുടെ ബലവും നേട്ടവും"

*ശേഷം 36-ാം പേജിൽ*

ഡോ. സാറാമ്മ വർഗീസ്

# കൊറിയയിലെ അനുഭവങ്ങൾ




ഏഷ്യൻ രാജ്യമായ ദക്ഷിണ കൊറിയയിലെ ബുസാനിൽ നടന്ന 10-ാമത് ഡബ്ളിയു.സി.സി അസംബ്ലിയിൽ പങ്കെടുത്തപ്പോൾ മറ്റൊരു ഏഷ്യൻ രാജ്യമായ ഇന്ത്യയിൽ നിന്നായിട്ടും എനിക്ക് വ്യത്യസ്ഥങ്ങളായ കുറെ അനുഭവങ്ങൾ ലഭിച്ചു.

അസംബ്ലിയിൽ ഒരു ദിവസത്തെ പരിപാടി ആരംഭിക്കുന്നത് ആരാധനയോടും അതിനുശേഷം വേദപഠനത്തോടുംകൂടിയാണ്. അവസാനിക്കുന്നതും ആരാധനയോടെ തന്നെ. വിവിധ സഭാ വിഭാഗങ്ങൾ നേതൃത്വം നൽകുന്ന ആരാധനകൾ ക്രിസ്തീയ സഭാ വിഭാഗങ്ങളുടെ ആരാധനകളിലെ വൈവിദ്ധ്യം വെളിപ്പെടുത്തുന്നതായിരുന്നു.

ഒരു വൈകുന്നേരത്തെ ആരാധന നടത്തിയത് കൊറിയയിലെ സ്ത്രീകളായിരുന്നു. അതിൽ അവർ ഉൾക്കൊള്ളിച്ച പ്രാർത്ഥനാ നൃത്തം എനിക്ക് പുതുമയുള്ള ഒരനുഭവമായിരുന്നു. ധ്യാനാത്മകമെന്നു തോന്നുന്ന പ്രത്യേക നിലകളും മുദ്രകളും ശാന്തതയും സ്വച്ഛതയും കാഴ്ചക്കാരിലേക്ക് സംക്രമിപ്പിക്കുന്ന ചലനങ്ങളും കൊണ്ട് സുന്ദരമായിരുന്നു ആ നൃത്തം. ആരാധനയുടെ അവസാനത്തിൽ "ഹാലേലുയ്യാ, ഹാലേലുയ്യാ" എന്ന് ഈണത്തിൽ പാടി താളാത്മകമായ ചലനങ്ങളോടെ അവർ സ്റ്റേജിനു താഴെ നിന്ന ജനങ്ങൾക്കിടയിലേക്ക് ഇറങ്ങി വരികയും അതിൽ പങ്കാളികളാക്കുകയും ചെയ്തു. രാവിലെ മുതൽ വൈകുന്നേരം വരെ പരിപാടികളിൽ ഓടി നടന്ന് സംബന്ധിച്ച് അസംബ്ലി നടന്ന വളരെ വിസ്തൃതമായ ബെക്സ്കോ കെട്ടിടസമുച്ചയത്തിൽ ആരാധനയ്ക്കായി കൂടിയിരുന്ന ഹാളിലേക്ക് സന്ധ്യാ ആരാധനയ്ക്ക് ചെന്നപ്പോഴേക്കും ക്ഷീണിച്ചു തളർന്നിരുന്നു. എന്നാൽ ആ സ്ത്രീകൾക്കൊപ്പം ഹാലേലുയ്യാ പാടി താളം ചവിട്ടിയപ്പോൾ എവിടെ നിന്നോ പുതിയ ഊർജ്ജം ലഭിച്ച അനുഭവമാണുണ്ടായത്.

ചെറിയ കൂട്ടങ്ങളായും വലിയ ഒരു കൂട്ടമായുമുള്ള വേദ പഠനമാണവിടെ നടന്നത്. സ്റ്റേജിലെ സ്ക്രീനിൽ ചിത്രങ്ങൾ ഒക്കെ കാട്ടിത്തന്ന് രണ്ടോ മൂന്നോ പ്രമുഖ വേദശാസ്ത്രജ്ഞന്മാർ കൂടി നടത്തുന്ന പഠനമാണ് വലിയ ഗ്രൂപ്പിന് ലഭിക്കുക. ഞാൻ അതിലാണ് പങ്കെടുത്തത്. എന്നാൽ അവിടെയും ചെറിയ ഗ്രൂപ്പുകളായി തിരിഞ്ഞ് അതാതു ദിവസത്തെ പഠനവാക്യങ്ങളെ ദൈനം ദിന ജീവിതാനുഭവങ്ങളോടു ചേർത്തും സ്വന്തം സംസ്കൃതിയോട് ബന്ധപ്പെടുത്തിയും ചർച്ചയ്ക്ക് വിധേയമാക്കുമായിരുന്നു. ആദ്യ വേദ പഠനം ഉല്പത്തി പുസ്തകം രണ്ടാമദ്ധ്യായത്തിന്റെ നാലു മുതൽ പതിനേഴു വരെയുള്ള വാക്യങ്ങളെ ആസ്പദമാക്കി ജീവന്റെ സംരക്ഷണത്തെക്കുറിച്ചായിരുന്നു. നാം ജീവിക്കുന്ന ഭൂമിയേയും അതിലെ സൃഷ്ടി മുഴുവനേയും സംരക്ഷിക്കേണ്ടതിനെപ്പറ്റിയുള്ള ചർച്ചയ്ക്കിടയിൽ ഇന്ത്യയിൽ നിന്നുള്ള എന്നോടു പലരും ചോദിച്ചത് ഇന്ത്യയിൽ നടക്കുന്ന സ്ത്രീ പീഡനങ്ങളെപ്പറ്റിയാണ്. ഡൽഹി സംഭവത്തെക്കുറിച്ചും. സ്തീകളെ ബഹുമാനിക്കുന്ന ഒരു സംസ്കാരമാണ് ഇന്ത്യയുടേതെങ്കിലും ഇന്ന് സ്ത്രീയ്ക്കെതിരെ ധാരാളം അതിക്രമങ്ങൾ നടക്കുന്നുണ്ട് എന്നത് ദു:ഖത്തോടെയും ലജ്ജയോടെയും സമ്മതിച്ചുകൊണ്ട് സംസാരിക്കേണ്ടി വന്നു. എന്നാൽ എന്നെ ഏറെ അത്ഭുതപ്പെടുത്തിയ ഒരു കാര്യം ബുസാൻ നഗരത്തിൽ ഏതു പാതിരാത്രിയിലും റോഡിൽക്കൂടി സ്ത്രീകൾക്ക് ഒറ്റയ്ക്കോ കൂട്ടമായോ നടന്നുപോകാമെന്നതാണ്. സുന്ദരികളായ കൊറിയക്കാരികളെ ആരും റോഡിലോ ബസ്സിലോ വച്ച് അതിക്രമിക്കാൻ മുതിരുന്നില്ല. അവർക്ക് രാത്രിയും പകലും സുരക്ഷിതരായി നിർബാധം സഞ്ചരിക്കാം. സ്ത്രീയുടെ സുരക്ഷ കൊറിയയിൽ ഒരു യാഥാർത്ഥ്യമാണ്. ജപ്പാന്റെ അധിനിവേശ കാലഘട്ടത്തിൽ കൊറിയൻ സ്ത്രീകൾ വളരെ വേദനയുള്ളവാക്കുന്ന അനുഭവങ്ങളിൽക്കൂടെ കടന്നു പോകേണ്ടി വന്നു. എന്നാൽ ഇന്നു സ്ഥിതി തികച്ചും വ്യത്യസ്തമാണ്. ഇന്ത്യയിൽ നിന്നെത്തിയ വിവിധ സഭാ പ്രതിനിധികൾ ഇക്കാര്യം ശ്രദ്ധിക്കുകയും അതേപ്പറ്റി സംസാരിക്കുകയും ചെയ്യുന്നത് ഞാൻ കേട്ടു. നമ്മുടെ നാട് എന്നാണ് സ്ത്രീയ്ക്ക് സുരക്ഷയുള്ള ഒരു നാടായി മാറുക?. ഇവിടുത്തെ സഭകൾക്ക് ഇതിനുവേണ്ടി എന്തു ചെയ്യാൻ കഴിയും?

എന്നെ വളരെയധികം സ്പർശിച്ച മറ്റൊരുകാര്യം വൃദ്ധരായ മാതാപിതാക്കളെ കൊറിയക്കാർ കരുതുന്ന രീതിയാണ്. ഒരു ദിവസം ഞാൻ ബുസാൻ നഗരത്തിൽ നിന്നും അകലെയായി സ്ഥിതിചെയ്യുന്ന Gyeongju എന്ന സ്ഥലം കാണാൻ പോയി. അവിടെ സില്ലാ രാജവംശത്തിന്റെ പ്രതാപകാലത്തിന്റെ അവശിഷ്ടങ്ങളും ശവകുടീരങ്ങളും കുറെ ബുദ്ധക്ഷേത്രങ്ങളും സന്യാസാശ്രമങ്ങളും കാണാൻ കഴിഞ്ഞു. ചില ക്ഷേത്രങ്ങൾ സന്ദർശിച്ചപ്പോൾ വൃദ്ധരായ മാതാപിതാക്കളെ വീൽച്ചെയറുകളിൽ ഇരുത്തി കൊച്ചു കുഞ്ഞുങ്ങളെ നാം പാർക്കിൽ കൊണ്ടു നടക്കുന്നതുപോലെ കൊണ്ടു നടക്കുന്നത് കണ്ടു. ഈയിടെയായി നമ്മുടെ നാട്ടിൽ വൃദ്ധ ജനങ്ങളെ പുണ്യ സങ്കേതങ്ങളിൽ ഉപേക്ഷിക്കുന്നതിനേപ്പറ്റി വായിച്ചിരുന്നു. കൊറിയക്കാർ അവരുടെ മാതാപിതാക്കളെ കരുതുന്നതു കണ്ടപ്പോൾ അവരിൽ നിന്നും ഇത്തരം ചിലകാര്യങ്ങൾ നമ്മൾക്ക് പഠിക്കാം എന്നു തോന്നി.

ഭൗതികമായി വളരെ ഉയർച്ച പ്രാപിച്ച രാജ്യമാണ് കൊറിയ. ഉത്തര ദക്ഷിണ കൊറിയകൾ തമ്മിൽ വേർതിരിക്കപ്പെട്ടിരിക്കുന്നതിനാൽ ഒരു കുടുംബത്തിലെ അംഗങ്ങൾക്ക് പോലും പരസ്പരം കാണാനോ ഒരുമിച്ച് കഴിയാനോ സാധിക്കുകയില്ല. വേദനിപ്പിക്കുന്ന ഒരനുഭവമായിട്ടാണ് കൊറിയക്കാർ ഇതിനെ കാണുന്നത്. വേർപാടിന്റേയും ശത്രുതയുടേയും മതിലുകൾ മാറി സമാധാനത്തിന്റേയും കൂടിച്ചേരലിന്റേയും അനുഭവം കൊറിയക്കാർക്ക് ഉണ്ടാകട്ടെ എന്ന ആത്മാർത്ഥമായ പ്രാർത്ഥന അസംബ്ലിയിൽ ഉയർന്നു. ■

## ഡോക്ട്രേറ്റ്

യു.കെ.യിലെ നോട്ടിംഗാം ട്രന്റ് യൂണിവേഴ്സിറ്റിയിൽ നിന്നും മെഡിക്കൽ മൈക്രോ ബയോളജിയിൽ ഡോക്ട്രേറ്റ് നേടിയ സൂസൻ മഞ്ചു ജോസഫ്, പുത്തൻകാവ് സെന്റ്. മേരീസ് കത്തീഡ്രലിൽ എ. പി. ജോസഫിന്റെയും മിനി ജോസഫിന്റെയും (ആലുംമൂട്ടിൽ, പിരളശ്ശേരി/പുളിക്കീഴ്) പുത്രിയാണ്. യു.എസ്.എ. യിലെ യൂണിവേഴ്സിറ്റി ഓഫ് ന്യൂയോർക്കിൽ റിസേർച്ച് അസോസിയേറ്റ് ആയി പ്രവർത്തിക്കുന്നു. എ.ഒ. തോമസിന്റെയും ലീലാമ്മ തോമസിന്റെയും (ബോംബെ) മകൻ യു.എസ്.എ യിൽ സോഫ്റ്റ് വെയർ സ്പെഷ്യലിസ്റ്റ് ആയ വിശാക് പോൾ തോമസിന്റെ സഹധർമ്മിണിയാണ്.

## സി.പി. ചാണ്ടി സ്മാരക ഉപന്യാസ മൽസരം

മലങ്കരസഭയിലെ 18 വയസ്സിനും 30 വയസ്സിനുമിടയിൽ പ്രായമുള്ള യുവതീയുവാക്കൾക്ക് പങ്കെടുക്കാം. “വികലമായിക്കൊണ്ടിരിക്കുന്ന സമകാലിക സാമൂഹിക സാഹചര്യത്തിൽ ക്രൈസ്തവ സഭയുടെ കടമ” എന്നതാണ് വിഷയം. A-4 പേപ്പറിൽ 20 പുറത്തിൽ കവിയരുത്. ഒരുപുറം മാത്രമേ എഴുതാവൂ. പ്രിന്റ് ചെയ്യണമെന്നില്ല. തെരഞ്ഞെടുക്കപ്പെടുന്നവർക്ക് അഭിമുഖമുണ്ടാകും.

5000, 3000, 2000 രൂപ സമ്മാനതുകയായി സർട്ടിഫിക്കറ്റിനോടൊപ്പം നൽകുന്നതാണ്. ഉപന്യാസങ്ങൾ പ്രൊഫ. ജോൺ കുര്യൻ, സെക്രട്ടറി, ആചാര്യ അവാർഡ് കമ്മറ്റി, ബേസിൽ അരമന, പത്തനംതിട്ട എന്ന വിലാസത്തിൽ 2014 ജനുവരി 31-ന് മുമ്പ് ലഭിക്കണം.

# MOC യിലെ മികച്ച കോളേജ്



മലങ്കര ഓർത്തഡോക്സ് സഭയിലെ എം.ഒ.സി. യുടെ നിയന്ത്രണത്തിലുള്ള കോളേജുകളിൽ വെച്ച് 2011 – 2012 വർഷത്തെ ഏറ്റവും മികച്ച നിലവാരം പുലർത്തിയ കോളേജായി സുൽത്താൻ ബത്തേരി സെ. തോമസ് കോളേജിനെ തിരഞ്ഞെടുത്തു. എം.ഒ.സി. കോളേജ് പ്രസിഡന്റ് ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനിയിൽ നിന്നും മികച്ച കോളേജിന്റെ ഫലകം പ്രിൻസിപ്പൽ പ്രൊഫ. പ്രേംജി ഐസക്ക്, കോളേജ് ഗവേണിംഗ് ബോർഡ് സെക്രട്ടറി ശ്രീ. സി.എ. ജോർജ് മത്തായി നൂറനാൽ എന്നിവർ ഏറ്റുവാങ്ങി. ഓർത്തഡോക്സ് സഭയിലെ യു.ജി.സി. റീ-അക്രിഡിറ്റ് ചെയ്ത ഏക 'എ' ഗ്രേഡ് കോളേജാണ് ബത്തേരി സെ. മേരീസ് കോളേജ്.

# ആത്മാഭിമാനത്തിന്റെ സാന്നിധ്യങ്ങൾ

ബുസാൻ അസംബ്ലിയിൽ നിരവധി വികലാംഗ പ്രതിനിധികളെത്തി. ഇവരെ പ്രത്യേക വൈദഗ്ധ്യമുള്ളവർ people with special skills എന്നാണ് പറയുക. 'ക്രിസ്തു വേർപാടിന്റെ നടുച്ചുവർ ഇടിച്ചു കളഞ്ഞു' എന്ന് വി. പൗലോസിന്റെ ആഹ്വാനം (എഫേ. 2:14) ഡബ്ല്യുസിസിയിലും പ്രതിഫലിച്ചു. ശക്തർ എന്നോ അശക്തർ എന്നോ ആൺ എന്നോ പെൺ എന്നോ ആദിവാസികർ എന്നോ സവർണ്ണർ എന്നോ വ്യത്യാസം ഇല്ല. എല്ലാവരേയും ഒന്നായി കാണുവാനുള്ള പ്രബോധനമാണ് ഡബ്ല്യുസിസിയുടെ ലക്ഷ്യം.

സൃഷ്ടിക്കപ്പെടുന്ന വിവിധ തരത്തിലുള്ള ചുവരുകൾ കീഴാളരേ സമ്മേളനങ്ങളിൽ നിന്നും സംഭാഷണങ്ങളിൽ നിന്നും പിന്തിരിപ്പിക്കുന്നു. ഇത്തരം വേർകൃത്യങ്ങൾ തടയുന്നതിനായി 2003-ൽ, എല്ലാവരുടേയും സഭ എല്ലാവർക്കും (A Church of All and for All) എന്ന പ്രമാണിക രേഖ ഡബ്ല്യുസിസി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഡബ്ല്യുസിസി എട്ടാം അസംബ്ലി മുതലാണ് വികലാംഗരുടെ സാന്നിധ്യം സജ്ജീവമായത്. എക്യുമെനിക്കൽ ഡിസെബിലിറ്റി അഡ്വക്കേറ്റ്സ് നെറ്റ്‌വർക്ക് (ഏഥൻ) എന്ന സംഘടന രൂപീകരിച്ച് ആഗോള തലത്തിൽ വികലാംഗരെ സംഘടിപ്പിക്കുകയും സഹായിക്കുകയും ചെയ്യുന്നു.

ആദ്ധ്യാത്മീകവും സാമൂഹികവുമായ തലങ്ങളിൽ സഭയിലും സമൂഹത്തിലും വികലാംഗരുടെ സജ്ജീവമായ പങ്കാളിത്തവും ഇടപെടലും ക്രിയാത്മകമാക്കുവാൻ ഈ സംഘടന ലക്ഷ്യമിടുന്നു.

വികലാംഗരുടെ കഴിവുകൾ കണ്ടെത്തി എക്യുമെനിക്കൽ പ്രസ്ഥാനങ്ങളിലും സഭകളിലും സജ്ജീവമാക്കുന്ന ഈ നെറ്റ് വർക്ക് വികലാംഗതയുടെ പശ്ചാത്തലത്തിൽ വേദശാസ്ത്രത്തെ വിശദീകരിക്കുന്നതിനും വികലാംഗരുടെ പങ്കാളിത്തവും നേതൃത്വവും ഇടവക തലത്തിൽ ഉൾക്കൊള്ളിക്കുന്നതിനും ശ്രമിക്കുന്നു. സഭയുടെ മിഷനും ശുശ്രൂഷയ്ക്കും വികലാംഗരുടെ സമ്പൂർണ്ണ പങ്കാളിത്തം ഉറപ്പാക്കുന്നതിനും അവരുടെ അവകാശങ്ങൾക്കായുള്ള പോരാട്ടങ്ങൾക്കായും ഇവർ ശ്രദ്ധിക്കുന്നു.

വികലാംഗരേയും പ്രത്യേകിച്ച് വികലാംഗരായ സ്ത്രീകളേയും പൊതുസമൂഹവും സഭയും പുറന്തള്ളുന്ന പശ്ചാത്തലത്തിൽ വികലാംഗരുടെ സാന്നിധ്യവും നേതൃത്വവും പുനർനിർണ്ണയിക്കപ്പെടണമെന്ന് ഈ സംഘടന അഭ്യർത്ഥിക്കുന്നു.

ബുസാൻ അസംബ്ലിയിൽ 60 ലധികം വികലാംഗർ വിവിധ രാജ്യങ്ങളിൽ നിന്നു പങ്കെടുത്തു. മുൻ അസംബ്ലികളേക്കാൾ കൂടുതൽ പ്രാതിനിധ്യം ഉണ്ടാകുന്നത് വർദ്ധിച്ചുവരുന്ന ഏഥൻ നെറ്റ്‌വർക്ക് ബോധനത്തിന്റെ ഫലമാണെന്നു പറയുന്നു.

> ബുസാൻ അസംബ്ലിയിൽ 60 ലധികം വികലാംഗർ വിവിധ രാജ്യങ്ങളിൽ നിന്നു പങ്കെടുത്തു. മുൻ അസംബ്ലികളേക്കാൾ കൂടുതൽ പ്രാതിനിധ്യം ഉണ്ടാകുന്നത് വർദ്ധിച്ചുവരുന്ന ഏഥൻ നെറ്റുവർക്ക് ബോധനത്തിന്റെ ഫലമാണെന്നു പറയുന്നു.

"Image from the Floor"



The Rev. Han ter Borchott a break from assembly.

Photo by: Fr. John Th Karingattil Keraca, India

ബുസാൻ അസംബ്ലിക്കു മുമ്പായി നടന്ന പ്രീ അസംബ്ലിയും ഇവർക്ക് പ്രത്യേകമായി സമ്മേളനം നടത്തിയിരുന്നു. പല പ്രധാന സഭകളും ഔദ്യോഗിക പ്രതിനിധികളുടെ കൂട്ടത്തിൽ വികലാംഗരേയും ഉൾക്കൊള്ളിച്ചിരുന്നു. (persons with special abilities) അതിന്റെ ഫലമായി 150 അംഗ സെൻട്രൽ കമ്മറ്റിയിൽ മൂന്ന് പേർക്ക് പ്രാതിനിധ്യം ലഭ്യമായി. ആഫ്രിക്ക, നോർത്ത് അമേരിക്ക, ഓർത്തഡോക്സ് വിഭാഗത്തിൽപ്പെട്ട വികലാംഗരാണ് സെൻട്രൽ കമ്മിറ്റിയിൽ എത്തിച്ചേർന്നത്.

സഭകളുടെ ആരാധന, സമ്മേളനം, ദൗത്യം, ശുശ്രൂഷഎന്നിവടങ്ങളിൽ വികലാംഗ പ്രാതിനിധ്യമോ വികലാംഗ സൗഹൃദ സമീപനങ്ങളോ ഇപ്പോൾ ഇല്ല.

സഭകളുടെ എല്ലാ തലങ്ങളിലും വികലാംഗ സൗഹൃദ സമീപനം വളർത്തി എടുക്കുവാൻ കഴിയും എന്ന സന്ദേശമാണ് ബുസാൻ അസംബ്ലി പകരുന്നത്.

- ഫാ. കരിങ്ങാട്ടിൽ









# പുതുവത്സര ചിന്ത

ഫാ. ജോണി ജോർജ്ജ്

ഉരുക്കിയ വസ്തുവാണ് 'ഉരുക്ക്'. "ഉരുക്" എന്ന ധാതുവിന്റെ അർത്ഥം ദ്രവമാവുക എന്നത്രെ. 'ഉരുകുക' എന്നാൽ ചൂടുകൊണ്ട് ദ്രവമാവുക, അയയുക, ദുഃഖം കൊണ്ടോ മറ്റോ മനസ്സലിയുക എന്നൊക്കെയാണ് അർത്ഥമാക്കുന്നത്. ഉരുക്കത്തിന് ഉരുകൽ, വ്യസനം, ചൂട് എന്നർത്ഥം. ബാഹ്യമായ സ്വാധീനത്തിന്റെ ഫലമായാണ് ഖരാവസ്ഥയിൽനിന്ന് ദ്രവാവസ്ഥയിലേക്കുള്ള മാറ്റം സംഭവിക്കുന്നത്. ആ അവസ്ഥ ഇല്ലാതാകുമ്പോൾ പൂർവ്വസ്ഥിതിയെ പ്രാപിക്കുന്നു. ഇതുപോലെ, മനസ്സിന്റെ കാഠിന്യത്തെ മാറ്റി സ്നേഹവും കരുണയും ഉണ്ടാകുന്നതിന് ഈ ഉരുകൽ ആവശ്യമാണ്. അനുതാപം എന്ന വാക്ക് ഇതാണല്ലോ സൂചിപ്പിക്കുന്നത്. അനുതാപം നഷ്ടപ്പെട്ടുപോകാതിരിക്കാൻ സൂക്ഷിക്കണം. അല്ലെങ്കിൽ മനസ്സ് ഉരുക്കുപോലെയാവും.

കഠിനമായ പരീക്ഷകളിൽ തളർന്നുപോകാതെ ഉറച്ചുനിൽക്കുന്നവരെ 'ഉരുക്കുമനുഷ്യർ' എന്നു വിളിക്കാറുണ്ട്. സർദാർ വല്ലഭായി പട്ടേലിനെ ഉരുക്കുമനുഷ്യൻ എന്നാണ് വിളിക്കുക. ഇംഗ്ലണ്ടിൽ പ്രധാനമന്ത്രിയായിരുന്ന മാർഗരറ്റ് താച്ചറും യിസ്രായേലിൽ പ്രസിഡന്റായിരുന്ന ഗോൾഡാ മേയറും ഉരുക്കുവനിതകളായി അറിയപ്പെട്ടു.

വേദപുസ്തകത്തിൽ കാണുന്ന ഉരുക്കുമനുഷ്യരിൽ പ്രധാനി മോശ തന്നെ. ഒരു വലിയ ജനതതിയെ മരുഭൂമിയിൽക്കൂടി നാല്പതു വർഷക്കാലം പ്രതിസന്ധികളെ അതിജീവിച്ചു നയിച്ച മോശയ്ക്ക് തുല്യനായി മറ്റാരുമില്ല. സീനായ് മരുഭൂമിയിലെ ഗിരിശൃംഖങ്ങളിൽ വച്ചേറ്റവും ഉയരമുള്ള സീനായ് മലയുടെ ഉത്തുംഗശ്രേണിയിൽ കയറി ഉപവസിച്ച് പ്രാർത്ഥിച്ച് ദൈവത്തോട് മുഖാമുഖം സംസാരിച്ച മോശയോട് താരതമ്യം ചെയ്യാൻ വേറെയാരുണ്ട്? അതുകൊണ്ടാണല്ലോ യഹൂദ- ക്രിസ്തീയ- ഇസ്ലാം മതങ്ങൾക്ക് മോശ ഇന്നും ആരാധ്യനായിരിക്കുന്നത്.

കന്യകമറിയാം ഒരു ഉരുക്കുവനിതയായിരുന്നുവോ? തീർച്ചയായും ആയിരുന്നു. ശുദ്ധി ചെയ്തെടുത്ത തങ്കമായിരുന്നു. കറ തീണ്ടാത്തവൾ. മാലിന്യമില്ലാത്തവൾ. 'ഭാഗ്യവതി' എന്ന് തലമുറതലമുറയായി വിളിക്കപ്പെടുമെന്ന് സ്വയം ഏറ്റുപറഞ്ഞവൾ. പക്ഷേ, ഈ ഭാഗ്യാവസ്ഥ എന്തായിരുന്നു? കഷ്ടതയുടെ തീച്ചൂളയിൽക്കൂടിയായിരുന്നു അവൾ കടന്നുപോയത്. സ്വന്തമകനെ പീഡിപ്പിക്കുന്നതും ക്രൂശിക്കുന്നതും പെറ്റമ്മയായ മറിയം കാണുകയും സഹിക്കുകയും ചെയ്തു. എല്ലാം ഹൃദയത്തിൽ സംഗ്രഹിച്ചിരുന്ന മറിയാം അതിനെയെല്ലാം അതിജീവിച്ചുകൊണ്ട് മറ്റുള്ളവരോടൊപ്പം മാളികമുറിയിൽ പ്രാർത്ഥനയിൽ മുഴുകി.

'വലിയ മെത്രാച്ചൻ' എന്ന് അറിയപ്പെട്ടിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനി ഒരിക്കലും പതറാത്ത മനസ്സും ബുദ്ധിശക്തിയും പ്രാർത്ഥനാജീവിതവുമുള്ള ഒരു ഉരുക്കുമനുഷ്യനായിരുന്നു. സാമ്പത്തികമായ ക്ലേശങ്ങളും സഭയിലെ പ്രശ്നങ്ങളും അദ്ദേഹത്തെ വളരെയികം അലട്ടിയിരുന്നു. പക്ഷേ, സുസ്മേരവദനനായി അദ്ദേഹം അവയെയെല്ലാം നേരിട്ടു. 'മലങ്കരയുടെ രഹസ്യപേടകം അഥവാ ഇ.എം.ഫീലിപ്പോസ് ഒരു സ്വഹസ്തചരിത്രം' എന്ന പുസ്തകത്തിൽ കോട്ടയം പഴയ സെമിനാരിയിൽ തിരുമേനി 'അതിരാവിലെ മുതൽ വൈകുന്നേരം അഞ്ചുമണിവരെ മദ്ബഹായിൽ നിലംപരിശായി കിടന്ന് രഹസ്യപ്രാർത്ഥന നടത്തുന്ന'തിനെക്കുറിച്ച് പറയുന്നുണ്ട്. ഇ.എം. ഫീലിപ്പോസ് വലിയ മെത്രാച്ചനുമായി സഭാകാര്യങ്ങൾ ചർച്ച ചെയ്യുന്ന ചിത്രം (കിളിമാന്നൂർ ചിത്രമെഴുത്ത് കോയിത്തമ്പുരാനാൽ വിരചിതമായത്) കോട്ടയം പഴയ സെമിനാരി കമ്മിറ്റി മാളികയിൽ വച്ചിട്ടുണ്ട്.

നാം ഒരു പുതുവത്സരത്തിലേക്ക് പ്രവേശിക്കുകയാണ്. അനേകം പ്രതീക്ഷകൾ നമുക്കുണ്ട്. മിസ്രയീമിലുള്ള അടിമത്തം അവസാനിപ്പിച്ച് വാഗ്ദത്തദേശത്തേക്ക് പോകുന്ന ഇസ്രായേൽ ജനത്തിന് യഹോവയായ ദൈവം മോശയിൽ കൂടി നൽകിയ വാഗ്ദാനം ഇങ്ങനെയായിരുന്നു: "നിങ്ങൾ കൈവശമാക്കുവാൻ ചെല്ലുന്ന ദേശമോ മലകളും താഴ്വരകളും ഉള്ളതായി ആകാശത്തുനിന്ന് പെയ്യുന്ന മഴവെള്ളം കുടിക്കുന്നതും നിന്റെ ദൈവമായ യഹോവ പരിപാലിക്കുന്നതുമായ ദേശമാകുന്നു. ആണ്ടിന്റെ ആരംഭം മുതൽ അവസാനംവരെ നിന്റെ ദൈവമായ യഹോവയുടെ ദൃഷ്ടി എപ്പോഴും അതിന്മേൽ

ഇരിക്കുന്നു" (ആവർത്തനം 11: 11-12)

മലകൾ പ്രയാസങ്ങളേയും പ്രതിസന്ധികളേയും കാണിക്കുന്നു. സീനായി മരുഭൂമിയിലെ മലകൾ കയറുന്നത് ശ്രമകരമാണ്. ജല ദൗർലഭ്യമുണ്ട്. കുത്തനെയുള്ള പാറകളുണ്ട്. മുള്ളും പറക്കാരകളുമുണ്ട്. ക്രൂര മൃഗങ്ങൾ കണ്ടേന്നുവരും. എന്നാൽ താഴ്വരകൾ സുഖപ്രദമായ യാത്രയും താമസവും ഒരുക്കുന്നു. സുഖസമ്മിശ്രമായിരിക്കും ജീവിതം എപ്പോഴും. ആ ജീവിതത്തെ നിയന്ത്രിക്കുന്നത് ദൈവമാണ്. ഇതാണ് ഇവിടെ നൽകുന്ന ദൂത്. ആണ്ടിന്റെ ആരംഭം മുതൽ അവസാനംവരെ ദൈവത്തിന്റെ ദൃഷ്ടി പതിക്കുന്ന ഒരു സാഹചര്യത്തിലേക്ക് നമ്മൾ പ്രവേശിക്കുകയാണ് 2014-ൽ.

കഴിഞ്ഞ വർഷം എങ്ങനെയുള്ളതായിരുന്നു? തീർച്ചയായും സുഖദുഃഖസമ്മിശ്രമായിരുന്നു. കഷ്ടതയുണ്ടായിരുന്നു. രോഗമുണ്ടായിരുന്നു. പ്രതിസന്ധികളുണ്ടായിരുന്നു. കഷ്ടതയുടെ തീച്ചൂളയിൽകൂടി കടന്നുപോകേണ്ട സന്ദർഭങ്ങളുണ്ടായിരുന്നു. അവ നമ്മെ ശക്തിപ്പെടുത്തിയോ? അലിഞ്ഞൊഴുകി മെഴുകുതിരിപോലെ ഇല്ലാതായോ? വിക്ടർ ഹ്യൂഗോയുടെ 'വികാർ ഓഫ് വേക്ഫീൽഡ്' എന്ന നോവലിലെ ഒരു ഭാഗമിങ്ങനെയാണ്:

"വിറകെരിയുമ്പോൾ കരിയുണ്ടാകുന്നു
കരിയെരിയുമ്പോൾ ചാരവും
എരിഞ്ഞുഞാനഹോ കരിഞ്ഞുഞാൻ
കരിയുമില്ലിഹ ചാരവും."

എന്നുപറയുന്നതുപോലെ ജീവിതത്തിലെ തിക്താനുഭങ്ങൾ നമ്മെ വളർത്തിയോ തളർത്തിയോ അതോ ഇല്ലാതാക്കിയോ? ജീവിതത്തിലുണ്ടാവുന്ന കൈപ്പേറിയ അനുഭവങ്ങൾ നമ്മെ തീർച്ചയായും ഉരുക്കിക്കളയും. പക്ഷേ അതുമൂലം സഹനത്തിന്റെ വഴിയിൽ ശക്തി പ്രാപിച്ച് കൂടുതൽ ദൃഢനിശ്ചയത്തോടെ തെറ്റുകൾ തിരുത്തിയും നന്മ വളർത്തിയും സ്നേഹത്തിന്റെ പാതയിൽ ചരിക്കുകയാണ് ആവശ്യം.

**വാൽകകഷ്ണം**

സ്വർണ്ണം ഖരവസ്തുവാണ്. പക്ഷേ കോഴിക്കോട് വിമാനത്താവളത്തിൽ ഗ്രീസ് ടിന്നുകളിലടച്ച കുഴമ്പു രൂപത്തിലുള്ള മിശ്രിതത്തിൽ 72 ലക്ഷം രൂപ വിലവരുന്ന 2.37 കി.ഗ്രാം സ്വർണ്ണം കണ്ടെത്തി. മായം, സർവ്വത്ര മായം; മനുഷ്യജീവിതത്തിലും മായം തന്നെ. ■

WCC | BUSAN | ASSEMBLY

# ഓർത്തഡോക്സ് സാന്നിധ്യം

## – എലിസബത്ത് ജോയി, ലണ്ടൻ

ബുസാനിൽ നടന്ന പത്താമത് അസംബ്ലിക്രമീകരണത്തിന്റെ മികവുകൊണ്ടും സാങ്കേതികതയുടെ വൈവിധ്യം കൊണ്ടും മറ്റ് അസംബ്ലികളേക്കാൾ ശ്രേഷ്ഠമായിരുന്നു. സ്ത്രീകൾ, ആദിവാസികൾ, വികലാംഗർ, യുവജനങ്ങൾ തുടങ്ങി വിവിധ തലങ്ങളിലുള്ളവരുടെ സജീവ സാന്നിധ്യം അസംബ്ലിയെ ഭാസുരമാക്കി.

രാവിലെ 8.30 നുള്ള പൊതു ആരാധന, വേദപഠനക്ലാസ്സ്, വിവിധ വിഷയങ്ങളിലുള്ള പ്ലീനറികൾ, എക്യുമെനിക്കൽ സംവാദങ്ങൾ, പ്രത്യേക വിഷയങ്ങളിലുള്ള സെമിനാറുകൾ എന്നിവ എല്ലാം അസംബ്ലിയുടെ പ്രത്യേകതകളായിരുന്നു. പഠന ക്ലാസ്സുകൾ എല്ലാം തന്നെ ആധുനിക സാങ്കേതിക സംവിധാനങ്ങൾ ഉപയോഗിച്ച് ആകർഷകമാക്കിയിരുന്നു. സ്കിറ്റുകൾ, വീഡിയോ ക്ലിപ്പിങ്ങുകൾ തുടങ്ങിയവ ക്ലാസ്സുകളെ ഹൃദ്യമാക്കി.

എല്ലായ്പ്പോഴും സംവാദ വേദിയായ 'മദാങ്' ഏറ്റവും ആകർഷകമായിരുന്നു. വിവിധ രാജ്യത്തെ രാഷ്ട്രീയ സാംസ്ക്കാരിക പ്രശ്നങ്ങൾ ചർച്ച ചെയ്യുവാനുള്ള അവസരം മദാങ്ങിൽ ലഭ്യമായി. (മദാങ് എന്ന കൊറിയൻ വാക്കിന് പൊതു ഇടം എന്നർത്ഥം. അനൗപചാരിക ചർച്ചകൾക്കും കൂടിക്കാഴ്ചകൾക്കുമുള്ള അസംബ്ലിയുടെ ഇടമായിരുന്നു മദാങ്ങ്).

ബുസാൻ അസംബ്ലി എല്ലാ തലത്തിലും അർത്ഥപൂർണ്ണമായിരുന്നു. ജീവൻ, നീതി, ശാന്തി തുടങ്ങിയ വിഷയങ്ങളുടെ പശ്ചാത്തലത്തിൽ ദേശീയ അന്തർദേശീയ വിഷയങ്ങൾ സമഗ്രമായി വിശകലനം ചെയ്തു. ബുസാൻ അസംബ്ലിയിൽ ഓർത്തഡോക്സ് സഭകളുടെ സാന്നിധ്യം വളരെ സജീവമായിരുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധി സംഘം വളരെ ബാലൻസ്ഡ് ആയിരുന്നു. സഖറിയാ മാർ നിക്കോളോവോസ് തിരുമേനിയുടെ നേതൃത്വം വളരെ സജീവമായിരുന്നു. പ്രതിനിധികൾ എല്ലാം തന്നെ ബുസാൻ അസംബ്ലിയിലെ വിവിധ സമിതികളിൽ ക്രിയാത്മകമായി പ്രവർത്തിച്ചു. ഫാ. ഡോ. കെ. എം ജോർജ് അച്ചൻ ബൈബിൾ ക്ലാസുകൾക്കും എക്യുമെനിക്കൽ സംവാദങ്ങൾക്ക് എലിസബത്ത് ജോയിയും നേതൃത്വം നൽകി.

മലങ്കര ഓർത്തഡോക്സ് സഭയിലെ ഡോ. സാറാ ചാക്കോയും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസും പ്രസിഡന്റായി ചുമതല വഹിച്ച ഡബ്ല്യുസിസിയുടെ സെൻട്രൽ കമ്മറ്റിയിലേക്ക് സഖറിയ മാർ നിക്കോളോവോസ് മെത്രാപ്പോലീത്താ തെരഞ്ഞെടുക്കപ്പെട്ടു. മലങ്കര ഓർത്തഡോക്സ് സഭയുടെ സാന്നിധ്യവും ആവശ്യവും ഉന്നയിച്ച് അസംബ്ലിയിൽ അദ്ദേഹം നടത്തിയ ഇടപെടലുകൾ മലങ്കര ഓർത്തഡോക്സ് സഭയുടെ ഔന്നത്യം വർദ്ധിപ്പിച്ചു. വിവിധ തലങ്ങളിൽ നടന്ന ഓർത്തഡോക്സ് കുടുംബസംഗമങ്ങൾക്കും ഓർത്തഡോക്സ് ആരാധനയ്ക്കും പ്രതിനിധികൾ നേതൃത്വം നൽകി. കൊറിയയിലെ ഓർത്തഡോക്സ് പള്ളികളിൽ നടന്ന ആരാധനയിലും സൽക്കാരത്തിലും പങ്കെടുത്തത് പുതിയ ഒരു അനുഭവമായി.

# സഭകളുടെ സമ്പൂർണ്ണ ഐക്യ വേദി ഉണ്ടാകണം

## – സോമൻ ബേബി, ബഹ്റിൻ

ബുസാൻ അസംബ്ലിയിൽ പങ്കെടുത്തത് പുതിയ അനുഭവമായി. വിവിധ ലോക സമ്മേളനങ്ങളിൽ പങ്കെടുത്തിട്ടുണ്ടെങ്കിലും, ഇതിന്റെ നടത്തിപ്പിലും അവതരണത്തിലും പുലർത്തിയ മികവ് വളരെ വശ്യമാണ്. ലോകത്തെ വിവിധ ക്രൈസ്തവ നേതാക്കന്മാരും ദാർശനികരും ജനങ്ങളും ഒന്നിച്ചു ചേരുന്ന ഉത്തമ വേദിയാണിത്. വിവിധ സഭാ നേതാക്കന്മാരുടെയും രാജ്യതന്ത്രജ്ഞരുടെയും നോബൽ സമ്മാന ജേതാക്കളുടെയും സാന്നിധ്യം ശ്രദ്ധേയമായി. നീതി, ശാന്തി, ഐക്യം തുടങ്ങിയ വിഷയങ്ങളുടെ വിവിധ വശങ്ങൾ അസംബ്ലിയിൽ മുഴങ്ങി നിന്നു.

ബുസാൻ അസംബ്ലിയിലും പതിവുപോലെ കത്തോലിക്കാ സഭ 'നിരീക്ഷകരായി' മാത്രമേ പങ്കെടുത്തുള്ളു. സഭകളുടെ ഐക്യവേദി എന്ന നിലയിൽ പൂർണ്ണമായ ഡബ്ല്യു.സി.സി. വളർന്നു വരുവാൻ തക്കവിധം കത്തോലിക്കാ സഭയുടെ പ്രാതിനിധ്യം കൂടി ഉൾക്കൊള്ളിക്കുന്നത് നല്ലതാണ്. പെന്തിക്കോസ്തൽ സഭകളുടെ പ്രാതിനിധ്യം ഇപ്പോഴുണ്ട്. ലോകത്തെ മുഴുവൻ ക്രൈസ്തവ സഭകളുടെയും പ്രാതിനിധ്യം ഉൾക്കൊള്ളുന്ന സഭാ ഐക്യവേദിയായി തീരുവാൻ കഴിയണം. ബുസാൻ അസംബ്ലി പൂർണ്ണമായും വിജയകരമായിരുന്നു. കൊറിയൻ ജനതയുടെ സംഘടനാ മികവ് തെളിയിച്ച സമ്മേളനമായിരുന്നു ബുസാൻ അസംബ്ലി.



# ജ്ഞാനപ്പൊരുൾ

# Breaking the Word

ഡോ. യാക്കോബ് മാർ ഐറേനിയോസ്

*2013 ഡിസം. 15*

## യൗസേഫിനുണ്ടായ വെളിപാട്

*(വി. മത്താ. 1: 18–25)*

നിഗൂഡമായിരുന്ന മർമ്മങ്ങൾ, മാനസ ഗോചരമായും ഇന്ദ്രിയഗോചരമായവ 'വെളിപാട്' എന്ന വെളിപ്പെടുത്തലായും വരും. തമാവൃതമായിരുന്നത് വെളിച്ചത്തുവരുമ്പോൾ അവ്യക്തതയെല്ലാം മാറുന്നു. സംശയങ്ങൾ നീങ്ങുന്നു. ചോദ്യങ്ങൾക്ക് ഉത്തരമാകുന്നു.

പഴയ-പുതിയ നിയമങ്ങളിൽ പരാമൃഷ്ടരായവരും ഗണീയരുമായ "യൗസേഫ്" മാർ ഒരു കാലഘട്ടം മുഴുവൻ മനോവേദന അനുഭവിക്കുന്നവരാണ്. ചെയ്യാത്ത കുറ്റത്തിന് തല്ലു കൊള്ളുന്നവർ. "കുറ്റം ചെയ്യാതെ അടി കൊള്ളുന്നതു പുണ്യമാണന്നുള്ള പുതിയ നിയമ പാഠം മറക്കാവുന്നതല്ല. ഗോത്ര പിതാവായ യാക്കോബ് "സ്വപ്നം", അതായത് 'ദർശന'മുള്ള ഒരാളായിരുന്നു. അതായിരുന്നു അയാളുടെ ദൗർബ്ബല്യവും. എന്നാൽ യൗസേഫ് അങ്ങനെ അയാൾ പൊട്ടക്കിണറ്റിലൂടെ, മരുഭൂ യാത്രലൂടെയെല്ലാം കടന്ന് ഈജിപ്തിലെത്തി. അവിടെയും തുടക്കം പരീക്ഷണം തന്നെയായിരുന്നു. എന്നാൽ കാലം എല്ലാ ദുർഘടങ്ങളും നീക്കി. അതാണ് ദൈവനീതി. എന്നിട്ടും തന്നെ ഹനിക്കാൻ കോപ്പു കൂട്ടിയ സ്വസഹോദരങ്ങളോട് പ്രതികാരം ചെയ്യാൻ "ഫലപ്രദ വൃക്ഷമായ" യൗസേഫിനു മനസ്സുവന്നില്ല.

മറിയാമിനു വിവാഹം നിശ്ചയിക്കപ്പെട്ട യൗസേഫിന്റെ ജീവിത രേഖയിലും ഇത്തരമൊരു മനഃപീഡാപർവ്വം കാണാം. ചെയ്യാത്ത തെറ്റിന് ശിക്ഷ നൽകേണ്ടി വരിക. ഈ രണ്ടു യൗസേഫുമാരെപ്പറ്റിയും

"more sinned against than sinning"

എന്നു പറയാമെന്നു തോന്നുന്നു.

മറ്റെല്ലാ വാതിലുകളും ബന്ധിക്കപ്പെട്ട, dead end എന്നു പറയുന്ന പാതാന്ത്യമെത്തുമ്പോൾ പുതിയ ഒരു വാതിൽ തുറക്കപ്പെടും. സ്വപ്നം വഴി വിൽക്കപ്പെട്ടവൻ, സ്വപ്നം വഴി തന്നെ കാരഗൃഹത്തിൽ നിന്നും സ്വതന്ത്രനായി. അത് പഴയ നിയമത്തിലെ യൗസേഫ്. മറിയാമിന്റെ ഭർത്താവാകേണ്ടിയിരുന്ന യൗസേഫ് നീതിമാനായിരുന്നതുകൊണ്ട് ആ നന്മ അദ്ദേഹത്തെ രക്ഷിച്ചു. രക്ഷ യഹോവയിങ്കൽ നിന്നു തന്നെ എത്തി. സഖറിയാവിനും മറിയാമിനും നേരിട്ട ദിവ്യ ദർശനമുണ്ടായെങ്കിൽ ഈ യൗസേഫിന് മൂന്നു പ്രാവശ്യം 'സ്വപ്ന ദർശന' മാണു ലഭിച്ചത്. അദ്ദേഹം "കന്യകയുടെ കാവൽ പുരുഷൻ" മാത്രമായിരുന്നല്ലോ. മറിയാമിനെപ്പോലെതന്നെ അദ്ദേഹവും ദൈവനിയോഗം സ്വീകരിച്ചു. പ്രത്യാഘാതങ്ങൾ എന്തുമാവട്ടെ എന്നുറച്ചു. "come what may" എന്ന പഴമൊഴി അദ്ദേഹത്തിൽ അന്വർത്ഥമായി. അങ്ങനെ യൗസേഫും മറിയാമും "risk" എടുക്കാൻ - ദൈവത്തിനുവേണ്ടി - തയ്യാറാകുന്ന സകലർക്കും വഴികാട്ടികളായി.

ഏതു 'സമർപ്പണ' വും ഒരു "risk-taking" ആണെന്നു പറയാം. മറ്റൊരു ശക്തിയുടെ വരുതിക്ക് സ്വയം വിട്ടുകൊടുക്കുക എന്നതാണല്ലോ സമർപ്പണം എന്നത്. ആ "പരിശോധന"യിൽ ഇവർ രണ്ടുപേരും പൂർണ്ണ വിജയം നേടി. ദൈവത്തിന്റെ ആലോചനയിൽ പങ്കാളികളായി.

മറ്റൊരു യൗസേഫുണ്ട്-അരിമത്യക്കാരൻ. രഹസ്യമായി യേശുവിനു ശിഷ്യപ്പെട്ടിരുന്നയാൾ. ആ അവസ്ഥ അയാളെ ബുദ്ധിമുട്ടിച്ചിരിക്കണം. ഗുരുവിന്റെ ക്രൂശുമരണം അദ്ദേഹത്തിനു "വെളിപ്പാടായി. ധൈര്യമായി പുറത്തു വന്നു യേശുവിന്റെ ശരീരം ഏറ്റുവാങ്ങുക എന്ന "risk" എടുക്കാൻ അദ്ദേഹം കുതിച്ചു. എല്ലായിടത്തും സമർപ്പണത്തിന്റെ ആത്മാവ് ഒന്നു തന്നെ.

ഭാര്യ-ഭർതൃ ബന്ധത്തിന്റെ അർത്ഥവും വ്യാപ്തിയും മനോഹാരിതയും തേടുവന്നവർ യൗസേഫിന്റെ മനസ്സു വായിക്കാൻ ശ്രമിക്കട്ടെ. ആരും ആർക്കും "ലോകാപവാദം" വരുത്താതിരിക്കുന്ന ഒരു ലോകമുണ്ടാകുമോ, എന്നെങ്കിലും!

*2013 ഡിസം. 22*

## കർത്താവിന്റെ ജനനത്തിനു മുമ്പുള്ള ഞായറാഴ്ച

*(വി. ലൂക്കോ. 3: 23–33)*

ജീവിതം പോലെ ചരിത്രവും ഒരു തുടർ പ്രവാഹമാണ്. നദിയുടെ ഉത്ഭവം മുതൽ കടലിൽ പതിക്കുന്നതുവരെയോ; തിരിച്ച്, സംഗമസ്ഥാനത്തു നിന്ന് പ്രഭവസ്ഥാനം വരെയോ

കണ്ണോടിച്ചാൽ എല്ലാം പ്രവാഹം തന്നെ. അങ്ങനെ, എല്ലാം തോളോടു തോൾ ചേർന്നിരിക്കുന്നു. സുവിശേഷകരമായ മത്തായിയും ലൂക്കോസും തങ്ങളുടെ മനന-വർണ്ണനങ്ങളിലൂടെ ഇതു വെളിവാക്കുന്നു. ഇരുവർക്കും ഒരു പൊതുതാല്പര്യമുണ്ടായിരുന്നു. ചരിത്ര പ്രവാഹത്തിന്റെ ഭാഗമായി ക്രിസ്തുവിനെ അവതരിപ്പിക്കാൻ വേദവിശാരദരുടെ ഭാഷയിൽ, “ദൈവം, താൻ സൃഷ്ടിച്ച ചരിത്രത്തിൽ ഇടപെട്ടു എന്നു പറയാൻ കാലാതീതൻ കാലത്തിൽ ഇടപെട്ടാൽ കാലം നിശ്ചലമാവില്ല; പവിത്രീകരിക്കപ്പെടുകയേ ഉള്ളൂ. ദനഹാ ശുശ്രൂഷയിൽ ജലത്തെ (ജലാശയങ്ങളെയും) ശുദ്ധീകരിക്കുന്ന ഒരു ഭാഗമുണ്ടല്ലോ. മരക്കൊമ്പു മുറിച്ചിട്ടും, ഉപ്പുവിതറിയും ജലം പഥ്യമാക്കുന്ന രംഗങ്ങളുണ്ട്.

എല്ലാ ഉറവകളും ആരംഭത്തിൽ നിർമ്മലമായ തെളിനീരായിരിക്കും. ഒഴുക്കിൽ പലതിനെയും തൊട്ടുതഴുകിയാണതിന്റെ യാത്ര. ചിലപ്പോൾ മാലിന്യങ്ങളും കലരും. അങ്ങനെ മലീമസവും വിഷലിപ്തവും ‘ശാപമായി’ത്തീർന്നതുമായ ചരിത്രഗതിയിൽ സർവ്വശക്തൻ ഇടപെട്ടു. ആ പ്രവാഹത്തിന് അങ്ങനെ പരിത്രാണമായി. തലമുറകളുടെ കണ്ണികളായ ധാർമ്മിഷ്ടരും, അധമരും എല്ലാമുണ്ട്. അവരുടെ മേലെല്ലാം പതിച്ചത് “മനുഷ്യാവതാര”ത്തിന്റെ പൊൻകതിരാണ്.

മാലാഖാവഴി തനിക്കു ലഭിച്ച ദിവ്യദൂതിനെപ്പറ്റി മറിയാം, തന്റെ പ്രതിശ്രുതവരനായ ആളിനോട് വെളിപ്പെടുത്തിയതായി തോന്നുന്നില്ല. സഖറിയാവിന് നിർബ്ബന്ധ മൗനം കല്പിക്കപ്പെട്ടു. മറിയാം സ്വയമായി മൗനത്തെ വരിച്ചു. രണ്ട് ഫലത്തിൽ ഒന്നാണെങ്കിൽ, അവയുടെ ഉത്ഭവത്തിൽ സാരമായ അന്തരമുണ്ട്. കാണുന്നതും കേൾക്കുന്നതുമെല്ലാം ശേഖരിച്ച് “ആകാശവാണി”യായി നാലുപാടും റിലേ ചെയ്യുന്ന ചില പ്രത്യേക മനുഷ്യരുണ്ട്. മനുഷ്യ സമുദായത്തിലും, മനുഷ്യബന്ധങ്ങളിലും അവർ കാരണം ഉണ്ടാക്കുന്ന ആഘാതങ്ങൾ ചില്ലറയല്ല. യൗസേഫ് അറിയേണ്ടതാണെങ്കിൽ, തന്നെ അറിയിച്ച ദൈവം തന്നെ അതിനു വഴികാണും എന്ന് മറിയാം ചിന്തിച്ചെങ്കിൽ അത് എത്ര ഉദാത്തമാണ്. അഥവാ, യൗസേഫ് രഹസ്യമായി തന്നെ ഉപേക്ഷിച്ചിരുന്നെങ്കിൽപ്പോലും മറിയാമിന് പരിഭവമോ ദുഃഖമോ ഉണ്ടാകുമായിരുന്നില്ല, ഇവിടെ രണ്ടാളും “സുകൃത” ധന്യർ തന്നെ.

ദൈവം ഒരു പദ്ധതിക്കു തുടക്കമിട്ടാൽ അത് എങ്ങനെ എപ്പോൾ പൂർത്തിയാക്കണമെന്ന് അവിടുത്തേക്കറിയാം അതിനെപ്പറ്റി മനുഷ്യർ വേവലാതിപ്പെടേണ്ടതില്ല തന്നെ!. ഇക്കാര്യത്തിനുവേണ്ടിത്തന്നെയാണ് യഹോവ ഇയ്യോബിനെ സ്നേഹപൂർവ്വം ശകാരിക്കുന്നത്.

ഭക്ഷിക്കാൻ വരുന്നവൻ ഭക്ഷണത്തിനു വകയും കാണുമെന്ന കാരണവച്ചൊല്ല് പൊളിവാക്കല്ല. വെളിപാട് കേവല സ്വപ്നമെന്ന മായയായി കരുതി യൗസേഫ് അവഗണിച്ചില്ല. ഉറക്കമുണർന്ന്, ദർശന ശക്തിയോട് എഴുന്നേൽക്കുന്ന “നീതിമാനായ യൗസേഫി”ന്റെ ചരിത്രം. എന്തുകൊണ്ട് നേരെയങ്ങു പറയുന്നില്ല, എല്ലാം സ്വപ്നവും വെളിപാടു മാത്രം എന്നു പരാതിപ്പെടാനില്ല; കാരണം ദൈവിക രഹസ്യങ്ങൾ ഭൗമവിനയ മാർഗ്ഗങ്ങൾക്കതീതമാണെന്നതു തന്നെ. ദർശനമില്ലാത്തിടത്ത് ജനം വഴിതെറ്റുകയും ചെയ്യും!.

*2013 ഡിസം. 25*

## കർത്താവിന്റെ ജനനപ്പെരുനാൾ

*(വി. മത്താ. 2 : 1–12)*

നഭോമണ്ഡലത്തിൽ അത്ഭുത നക്ഷത്രമുദിച്ചു. പ്രപഞ്ചസ്രഷ്ടാവ് നിസ്സാര പൈതമായി ഈ ഭൂമിയിലും.ഈ മഹാത്ഭുതം ആർക്കു ഗ്രഹിക്കാനാവും. പീഡകൾക്കും മരണത്തിനുമായി വന്നവന് അതെപ്പറ്റി ബോധ്യമുണ്ടായിരുന്നു. ജനനകാലത്തും തുടർന്നുമുള്ള ധന്യ സാഹചര്യങ്ങൾ ശ്രദ്ധേയമാണ്. ഇവിടെ അഹംഭാവവും, സ്വാർത്ഥതയും, താൻപോരിമയുമെല്ലാം കൊമ്പുകുത്തുന്നു.

സ്വർഗ്ഗീയ രഹസ്യങ്ങൾ ഉപമകളിലൂടെ വെളിപ്പെടുത്തിയവന്റെ ജനന സംബന്ധമായ കാര്യങ്ങളിലും “അനിർവചനീയ”മായ പലതുമുണ്ട്. അത്ഭുത നക്ഷത്രം, ഇടയന്മാർ ആദ്യ സുവിശേഷകരാകുന്നത്. ജ്യോതിശാസ്ത്രജ്ഞരായ മഹത്തുക്കളുടെ വരവ്, മിസ്രയീമിലേക്കുള്ള പലായനം ഇവയിലെല്ലാം നിഗൂഢതകൾ ഒളിഞ്ഞിരിക്കുന്നുവെന്നും തോന്നും.

കുരിശിൽ വച്ചെന്നപോലെ നിസ്സഹായനും ദരിദ്രനുമാണ് ബേത്‌ലഹേമിൽ പിറന്ന ദൈവപുത്രൻ. ഈ പ്രധാന ആശയത്തെ തമസ്ക്കരിക്കുന്നതാണ് സാധാരണ അരങ്ങേറുന്ന “ആഘോഷങ്ങൾ”. അഭയമില്ലാത്ത അമ്മയ്ക്കും യൗസേഫിനും ഏറെ പരിമിതികളായിരുന്നു. ആരുമില്ലാത്തവർക്ക് ദൈവം തുണ! ‘അത്ഭുത’ ത്തെക്കുറിച്ചുള്ള വാർത്ത പ്രചരിപ്പിച്ചത് അവർക്ക് അപക്ഷകാരിയായി. ‘കണ്ടുപിടിച്ചു’ വന്ന വിദ്വാന്മാർ കൊട്ടാരത്തിൽ അറിയിച്ച വാർത്തയാണ് നിർമ്മല ശിശുക്കളുടെ കൊലയിൽ കലാശിച്ചത്. അത്ഭുതങ്ങൾ കൊട്ടിഘോഷിക്കാനുള്ളവയല്ല. മനനം ചെയ്ത ദൈവമർമ്മങ്ങളിലേക്കു പ്രവേശിക്കുകയാണ് ഏറെ അഭികാമ്യം!

ദൈവത്തിനു മഹത്വമർപ്പിക്കേണ്ട സന്ദർഭമാണിത്, എല്ലാം മറന്ന് ദൈവദൂതന്മാരുടെ സംഘഗാനത്തിന്റെ പ്രമേയവും അതുമാത്രം. ഈ ഭൂമിയിൽ ദൈവത്തിനു പ്രസാദമായതുചെയ്യുന്ന സമാധാന സന്തതികൾ “ദൈവപുത്രന്മാരാണ്”. അവരെപ്പറ്റിയാണ് സ്വർഗ്ഗം ഭൂമിയോടു ഘോഷിക്കുന്നത്.

എങ്കിലും ദിവ്യജനനം മനുഷ്യർക്ക് സന്തോഷം നൽകാൻ പോരുന്നതാണ്. മനുഷ്യനെ യഥാർത്ഥ മനുഷ്യനാക്കുന്നതിനുള്ള പ്രക്രിയ തുടങ്ങുകയായി. “സന്തോഷം” എന്നതിന് പുതിയ ഒരു നിർവചനം ഉണ്ടാകേണ്ടിയിരിക്കുന്നു. യോഹന്നാൻ സ്നാപകന്റെ ശിരസ് താലത്തിൽ കിട്ടിയപ്പോൾ ഹേരോദ്യയെന്ന സ്ത്രീക്ക് എന്തു “സന്തോഷ”മാണെന്നുണ്ടായിക്കാണുക. യേശുവിനെ കൊലപ്പെടുത്തിയവർക്കും സന്തോഷം അന്യമായിരുന്നു. ലോകം നൽകാത്ത സമാധാനം വാഗ്ദാനം ചെയ്തവൻ ലോകത്തിനു നിർമ്മിക്കാനോ നൽകാനോ കഴിയാത്ത സന്തോഷത്തെയാണ് വാഗ് ദാനം ചെയ്യുന്നത്. അതു മഹാ സന്തോഷമാണ്. ത്യാഗത്തിന്റെ, സ്നേഹത്തിന്റെ, അധ്വാനത്തിന്റെ, ആത്മശിക്ഷണത്തിന്റെ, സാഹോദര്യത്തിന്റെ ആത്മാവിലുള്ള സന്തോഷം. അതുപകരിക്കപ്പെടുന്നതാണ്. തീനും കുടിയും കൂത്താട്ടവും വഴി സൃഷ്ടിക്കാവുന്നതാണ് ഈ സന്തോഷമെന്നു ധരിച്ചെങ്കിൽ തെറ്റി.

ഈ ജനനത്തിരുനാൾ യഥാർത്ഥ സന്തോഷവും പ്രകാശവും തേടുന്നവർക്ക് സന്തോഷകാരണമാണ്. ഇരുളിൽ നിന്നും വെളിച്ചത്തിലേക്കുള്ള പ്രയാണം ഈ സന്തോഷത്തിന്റെ പ്രാണനാണ്. ഇരുട്ടിൽ നടന്ന ജനം എന്നതിന്റെ അർത്ഥം തേടി ദൂരെയെങ്ങും പോകേണ്ടല്ലോ. സ്വത്തു തർക്കം മൂത്ത് കുരുന്നുകളെ ഗളഛേദം ചെയ്യുന്നവർ ‘ഹേരോദാ’വിൽ നിന്നും ഭിന്നമാകാനിടയില്ല.

കർത്താവിന്റെ ജനത്തിന്റെ പ്രകാശം നമ്മേയും സ്പർശിക്കട്ടെ!.

*2013 ഡിസം. 29*

## യൽദോയ്ക്കു ശേഷം ഒന്നാം ഞായറാഴ്ച

*(വി. മത്താ. 2 : 9–15)*

നീതിമാനായ യൗസേഫ് വീണ്ടും "സ്വപ്നക്കാരനാ"കുന്നു. ശിശുവിനെ വക വരുത്താൻ, നാടുവാഴുന്ന തമ്പുരാൻ കോപ്പു കൂട്ടുന്നത് ദൈവത്തിന്റെ മാലാഖയാണ് യൗസേഫിനെ അറിയിക്കുന്നത്. ആ ദർശനവും യഥാർത്ഥമായി അദ്ദേഹം സ്വീകരിച്ചു.

വിദ്വാന്മാർ രക്ഷപെട്ടുപോയപ്പോഴാണ് ഹേരോദാവിന് അമളി പറ്റിയെന്നു മനസ്സിലായത്. തന്റെ സ്ഥാനത്തിനു ഭീഷണിയെന്ന് ഒരറിവ് കിട്ടിയതുകൊണ്ട് അതിനു പരിഹാരമുണ്ടാക്കാൻ അയാൾ കണ്ടുപിടിച്ച മാർഗ്ഗം കൂട്ടക്കൊലയാണ്. ശിക്ഷ നടത്തണമെങ്കിൽ, പ്രതികാരം ചെയ്യണമെങ്കിൽ അതു ദൈവത്തിനു വിടണമെന്നാണു പ്രമാണം. മെസ്രേമിൽ കടിഞ്ഞൂൽ സംഹാരം നടത്തിയത് മോശയല്ല; യഹോവയുടെ ദൂതനാണ്. ദൈവനിയോഗത്തിന് എതിരു നിൽക്കുന്നതിനൊന്നിനും നിലനില്പില്ലെന്നു സാരം. ഇവിടെ രാജാവ്, സ്വന്തം "സുരക്ഷയ്ക്കു"വേണ്ടിയാണ് പാതകം ചെയ്തത്. അതു വിഫലമാകുകയും ചെയ്തു.

മറിച്ച്, തേജസ്വിയായ മശിഹാ എന്ന രാജാവിനെ ഭക്തിപൂർവ്വം വണങ്ങാൻ ഹേറോദാവ് മനസ്സുവച്ചിരുന്നെങ്കിൽ, മശിഹായുടെ രാജ്യം 'ഐഹിക'മല്ലന്നും, ഹേരോദാവ് വിലപ്പെട്ടതായി കരുതി കേവലം നൈമിഷികമാണെന്നും ഗ്രഹിച്ചേനേ. ഇത്തരമൊരു പരിണാമം ഗൗതമനിലുണ്ടായി, അദ്ദേഹം "ബുദ്ധ"നായി. ഇത്തരം സാഹസങ്ങൾക്കൊരുമ്പെടുന്നവർ, "തങ്ങൾ ചെയ്യുന്നതെന്താണെന്നറിയുന്നില്ല" എന്നതാണു പരമാർത്ഥം.

യൗസേഫിനും മറിയമിനും ഇതു പാലായന പർവ്വം. പ്രസവാനന്തരം പ്രസവരക്ഷ ലഭിക്കേണ്ട അമ്മ, പിഞ്ചുപൈതലിനെയും കൊണ്ട് പ്രാണരക്ഷാർത്ഥം ഓടുക. ഭീകരാക്രമണങ്ങളും, സ്ഫോടനങ്ങളും യുദ്ധവും നടക്കുമ്പോൾ ഏറ്റം അധികം ദുരിതമനുഭവിക്കുന്നതും കുഞ്ഞുങ്ങളും സ്ത്രീകളുമാണ്. ലോകാവസാന കാലത്തും ഇതു തന്നെ കഥ എന്നു കർത്താവും പറഞ്ഞു തന്നിട്ടുണ്ടല്ലോ. മറിയമിനും യൗസേഫിനും എന്തു സമാധാനം. എന്നാൽ അവർക്കു സമാധാനമുണ്ട്, അതു ലൗകികമല്ല. ദൈവത്തിന്റെ അരുളപ്പാടാണ് അവർക്കു ബലം. അതാതു തലമുറയിൽ, പട്ടിണിയുടെയും രോഗങ്ങളുടെയും പശ്ചാത്തലത്തിൽ വലയുന്ന പിഞ്ചുകുഞ്ഞുങ്ങളെ ഓർത്തു പോകുന്നില്ല. ഇവിടെ കുഞ്ഞുങ്ങൾക്ക് അവരുടെ ദൈന്യത പ്രകടിപ്പിക്കാൻ മാർഗ്ഗമൊന്നുമാത്രം-കരച്ചിൽ, മാതാപിതാക്കളോ നിസ്സഹായരും.

അമ്മമാർ സ്വന്തം കുഞ്ഞുങ്ങളെ താരാട്ടുപാടിയുറക്കുമ്പോൾ യേശുകുഞ്ഞിനെ ഒക്കത്തുവച്ചു യൗസേഫിനോടൊപ്പം അടുത്ത രാജ്യത്തേക്കു നീങ്ങുന്ന പരിശുദ്ധ കന്യക അമ്മയെ ഓർക്കേണം. ലോകത്തെ നിസ്സഹായരായ കുഞ്ഞുങ്ങളുടെ പ്രതിനിധിയാണ് ഇവിടെ പൈതലായ യേശു. ഇങ്ങനെ കഷ്ടപ്പെടുന്ന ഒരു അവതാര പുരുഷനെപ്പറ്റി മറ്റെങ്ങും കേട്ടിട്ടില്ല. അവർ എന്തെങ്കിലും 'അതിശയം' പ്രവർത്തിച്ച് ശത്രുസംഹാരം നടത്തി രക്ഷപെടും. ഇവിടെ അങ്ങനെയൊരു ശൈലിയില്ല!

നസ്രേത്തിലേക്കു മടങ്ങിവരുമ്പോൾ പൈതൽ ഒരു ബാലനായിക്കഴിഞ്ഞിരിക്കണം. യൗസേഫിനും മറിയമിനും ഓർമ്മിച്ചു നെടുവീർപ്പിടാൻ ഒത്തിരിക്കാര്യങ്ങളായി. കുഞ്ഞുങ്ങളോട് ക്രൂരത കാട്ടുന്നവർ ഓർക്കുക, നിങ്ങൾ പടപൊരുതുന്നത് സ്വർഗ്ഗത്തോടാണ്. നിങ്ങളുടെ ശിക്ഷ ഭയാനകമായിരിക്കും! ■

# സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി

**(ഡൽഹി ഭദ്രാസനം)**

**സാഹിബാബാദ്, ഗാസിയാബാദ്**

## "മാർ പീലക്സീനോസ് ഭവനദാന പദ്ധതി – 2014"

ഡൽഹി ഭദ്രാസനത്തിൽപ്പെട്ട ഗാസിയാബാദ് സെ. തോമസ് ഇടവകയുടെ മാർ പീലക്സീനോസ് ഭവനദാന പദ്ധതിയിലേക്ക് നിർദ്ധനരായ ഓർത്തഡോക്സ് സഭാംഗങ്ങളിൽ നിന്നും അപേക്ഷകൾ ക്ഷണിച്ചു കൊള്ളുന്നു. പദ്ധതി പ്രകാരം **ഭവനം ഒന്നിന് രണ്ടു ലക്ഷം രൂപ വീതം മൂന്നു ഭവനങ്ങൾക്കുള്ള സഹായം** താഴെപ്പറയുന്ന നിബന്ധനകൾക്കു വിധേയമായി ലഭിക്കുന്നതാണ്.

**നിബന്ധനകൾ**

1. അപേക്ഷക/ൻ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഓർത്തഡോക്സ് സഭാംഗമായിരിക്കണം.
2. വിശദമായി എഴുതി തയ്യാറാക്കിയ അപേക്ഷയോടൊപ്പം ഇടവക വികാരി/ഭദ്രാസന മെത്രാപ്പോലീത്തായുടെ ശുപാർശക്കത്തുകൾ ഉണ്ടായിരിക്കണം.
3. അപേക്ഷകന് സ്വന്തം പേരിൽ കുറഞ്ഞത് മൂന്നു സെന്റ് ബാദ്ധ്യതകളില്ലാത്ത ഭൂമി ഉണ്ടായിരിക്കണം. ആധാരത്തിന്റെ ഒരു കോപ്പിയും കരമടച്ച രസീതിന്റെ കോപ്പിയും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
4. തെരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകർക്ക് ഭവന നിർമ്മാണത്തിനായി പരമാവധി രണ്ടു ലക്ഷം രൂപ വീതം അനുവദിക്കുന്നതാണ്. പണിയാൻ പോകുന്ന ഭവനത്തിന്റെ വിശദമായ പ്ലാനും എസ്റ്റിമേറ്റും അംഗീകാരത്തിനായി ഗാസിയാബാദ് സെ. തോമസ് ഇടവക കമ്മറ്റിക്ക് സമർപ്പിക്കേണ്ടതാണ്.
5. പദ്ധതി പ്രകാരം പണിയപ്പെടുന്ന ഭവനം ക്രയവിക്രയം ചെയ്യുകയോ കൈമാറ്റം ചെയ്യുകയോ ചെയ്യാൻ പാടുള്ളതല്ല. ധനസഹായം പണിയുടെ പുരോഗതി വിലയിരുത്തി പല ഗഡുക്കളായി മാത്രമേ ലഭിക്കുകയുള്ളു.
6. സാമ്പത്തിക പിന്നോക്കാവസ്ഥ തെളിയിക്കുന്ന രേഖകൾ (റേഷൻ കാർഡിന്റെ കോപ്പി/വരുമാന സർട്ടിഫിക്കറ്റ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
7. ഇപ്പോൾ താമസിക്കുന്ന വീടിന്റെ ഫോട്ടോ അപേക്ഷയോടൊപ്പം സമർപ്പിക്കേണ്ടതാണ്.

സഹായ പദ്ധതി സംബന്ധിച്ച് ഗാസിയാബാദ് സെ. തോസ് ഇടവക കമ്മറ്റി എടുക്കുന്ന തീരുമാനങ്ങൾ അന്തിമമായിരിക്കും. **അപേക്ഷകൾ ലഭിക്കേണ്ട അവസാന തീയതി 2014 ജനുവരി 15.**

*അപേക്ഷകൾ അയയ്ക്കേണ്ട വിലാസം:*

**Fr. Saji Yohannan, St. Thomas Orthodox Church, Sector-IV, Lajpat Nagar, Sahibabad, Ghaziabad (U.P) Pin-201005.**



## പരിപൂർണ്ണ വിശുദ്ധി

*26-ാം പേജിൽ നിന്നു തുടർച്ച...*

**ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ ഏകീകരണം.**

സൺഡേസ്ക്കൂൾ പ്രസ്ഥാനം, മർത്തമറിയം. വനിതാസമാജം, യുവജനപ്രസ്ഥാനം, എം. ജി. ഒ. സി. എസ്. എം തുടങ്ങിയ പ്രസ്ഥാനങ്ങളെ കെട്ടുറപ്പുള്ളതാക്കി സുന്നഹദോസിന്റെ അംഗീകാരവും നിയന്ത്രണവുമുള്ളതാക്കാനും ഇരുഭാഗങ്ങളിലുമുണ്ടായിരുന്ന പ്രസ്ഥാനങ്ങളെ ഏകീകരിക്കുവാനും തിരുമേനി മുൻകൈ എടുത്തു.

**സുവിശേഷീകരണം**

സുവിശേഷീകരണം സഭയുടെ ലക്ഷ്യമാണെന്നു വിശ്വസിച്ചിരുന്നു. അദ്ദേഹത്തിന്റെ കാലത്തു രൂപം കൊണ്ടതാണ് സ്ലീബാദാസ സമൂഹവും മാവേലിക്കര സെന്റ് പോൾസ് സുവിശേഷ സംഘവും.

**തിരിച്ചറിയൽ**

1962 മേയ് 17ന് നിരണംപള്ളി അങ്കണത്തിൽ ചേർന്ന മലങ്കര അസോസിയേഷനിലാണ് പ. പിതാവിന്റെ പിൻഗാമിയായി.... ഔഗേൻ മാർ തീമോത്തിയോസിനെ നിശ്ചയിച്ചത്. പിൻഗാമിയുടെ നാമ നിർദേശം നടത്തിയത് വാഗ്മിയും പണ്ഡിതനുമായിരുന്ന ആരക്കുന്നത്തു കെ.റ്റി. സഖറിയാ അച്ചനായിരുന്നു. യോജിപ്പിനു മുൻപ് ബാവായെ അംഗീകരിക്കാതിരുന്നെങ്കിലും യോജിപ്പിനുശേഷം മനസിലാക്കിയപ്പോൾ അദ്ദേഹത്തെക്കുറിച്ച് സത്യസന്ധമായകാര്യങ്ങൾ പറഞ്ഞ് സഭയ്ക്കെന്നും പിതാവിന്റെ സാന്നിദ്ധ്യവും ഭരണവും നേതൃത്വവും അനിവാര്യമാണന്നു സമർത്ഥിച്ച ശേഷം അദ്ദേഹം പറഞ്ഞു. "എങ്കിലും ഈ മൺപാത്രം ഉടഞ്ഞു പോകുമല്ലൊ അതുകൊണ്ട് ബാവായ്ക്ക് പിൻഗാമി വേണം" എന്നു പറഞ്ഞാണ് നാമ നിർദേശം നടത്തിയത്. സ്ക്കൂൾ വിദ്യാർത്ഥിയായിരുന്ന ലേഖകൻ അന്നത്തെ അസോസിയേഷനിലെ വോളന്റിയർ ആയിരുന്നതിനാൽ കേട്ട പ്രസംഗത്തിലെ ഇപ്പോഴും സ്മരണയിൽനിന്നു മായാത്ത വാക്കുകളാണ് മുകളിൽ ചേർത്തത്.

**ആദരണീയനായ മഹദ്ഗുരു**

കേരളസമൂഹത്തിൽ ജാതി മത വ്യത്യാസമില്ലാതെ എല്ലാവർക്കും തിരുമേനി ആദരണീയ ഗുരു ശ്രേഷ്ഠനായിരുന്നു. ഇതര സഭാപിതാക്കന്മാരോടൊപ്പം ക്രൈസ്തവേതര സമൂഹത്തിലെ നേതാക്കൾക്കും തുരുമേനി ബഹുമാന്യനും അംഗീകൃതനുമായിരുന്നു. സമുദായചാര്യനായിരുന്ന മന്നത്ത് പത്മനാഭൻ തിരുമേനിയുമായി നല്ല ബന്ധം പുലർത്തിയിരുന്നത് ഉദാഹരണമാണ്.

**നയതന്ത്രജ്ഞത**

കോട്ടയം കൊല്ലാടു റോഡിൽ കളത്തിൽകടവു പാലം പണി നടക്കാതെ നീണ്ടു പോയ കാലം. ബാവാ തിരുമേനിയുടെ നിർദേശപ്രകാരം പാലം പണിയുമായി ബന്ധപ്പെട്ടവരും മറ്റും ഒരു ചായസൽക്കാരത്തിനു ക്ഷണിക്കപ്പെട്ടു. സൽക്കാരമീറ്റിംഗിൽ തിരുമേനി വിഷയം അവതരിപ്പിച്ചു. തെക്കൻ പ്രദേശങ്ങളിലുള്ള പള്ളികളിൽ പോകാൻ കളത്തിൽകടവു പാലത്തിന്റെ അനിവാര്യത തിരുമേനി പ്രസംഗത്തിൽ അവതരിപ്പിച്ചു. ചടങ്ങിൽ പങ്കെടുത്ത മന്ത്രി ഉമ്മർ കോയയോട് അദേഹം പറഞ്ഞു. "എന്റെ കാലത്ത് പാലത്തിന്റെ കാൽ നാട്ടുകർമ്മമെങ്കിലും എനിക്കു കണ്ടാൽ കൊള്ളാമെന്നുണ്ട്" കേരളത്തിൽ പാലം പണികൾ നിർത്തിവച്ചിരുന്നകാലമായിരുന്നു അത്.

എങ്കിലും ചീഫ് എൻജിനിയറായിരുന്ന റ്റി. പി. ജോസഫ് പ്രതികരിച്ചു പറഞ്ഞു "കേരളത്തിൽ ഇനി ആദ്യം പണിയുന്നത് തിരുമേനിയുടെ പാലമായിരിക്കും" അധിക ദിവസം കഴിയും മുൻപ് പാലം പണി അനുവദിച്ചു ഉത്ത

രവായി. (കടപ്പാട്: സി.വി.ടൈറ്റസ് ചെമ്പകശേരിൽ)

1951 നവംബർ 17 നാണ് എന്റെ മാതൃ ഇടവകപ്പള്ളിയായ പാണ്ടങ്കരി പുത്തൻപള്ളി പുതുക്കി കൂദാശ ചെയ്തത്. കൂദാശയെക്കത്തിയ പ. പിതാവിനേയും മറ്റു തിരുമേനിമാരെയും പുളിക്കിഴിൽ നിന്ന് അനേകം കളി വള്ളങ്ങളുടെ അകമ്പടിയോടെയാണ് പാണ്ടങ്കരിപള്ളിയിലേക്ക് സ്വീകരിച്ചത്. ആ സമയത്ത് പാടശേഖരങ്ങളിൽ നിന്നു വരുന്ന കുളിർകാറ്റേറ്റ് വെള്ളകുപ്പായമിട്ട് വിശ്രമിച്ചിരുന്ന തിരുമേനിയെ ഒരു ബാലനായിരുന്ന ഞാൻ എന്റെ പിതാവിനോടൊപ്പം ചെന്നുകണ്ടു. ആ സുസ്മേര വദനം ഇന്നും സ്മരണയിലുണ്ട്. ആ വർഷം തന്നെ അടൂർ മുതൽ കോട്ടയം വരെ നടന്ന സ്വീകരണയാത്രയിൽ ഹംസരഥത്തിൽ കടന്നു പോയ തിരുമേനിയുടെ യാത്രയും തിരുവല്ലയിൽ വച്ച് കണ്ടത് അനുസ്മരിക്കുന്നു. സൺഡേസ്ക്കൂൾ അദ്ധ്യാപകർക്ക് 10 ദിവസത്തെ പരിശീലനപരിപാടി നിരണം പള്ളിയിൽ നടക്കുമ്പോൾ അതിൽ പങ്കെടുത്ത ഒരദ്ധ്യാപകനായ ഞാൻ തിരുമേനിയെ അടുത്തുകണ്ടതും ഓർക്കുന്നു.

അവസാനമായി ഭൗതികശരീരം ദേവലോകത്ത് കബറടക്കാൻ ഏലിയാ ചാപ്പലിൽ നിന്നു വിലാപ യാത്രയായി കൊണ്ടുപോകുമ്പോൾ ആ യാത്രയുടെ മുൻപിൽ പൈലറ്റ് വാഹനത്തിനു പിൻപിൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലെ എൻ.സി.സി. അണ്ടറോഫീസറായിരുന്ന ഞാൻ കേഡറ്റുകളുടെ മുൻപിൽ മാർച്ചു ചെയ്തും കബറിൽ ഭൗതികശരീരം വെയ്ക്കുമ്പോൾ കബറിനു ചുറ്റും കൈകോർത്തു പിടിച്ചു നിന്നതും എൻസിസിക്കാരായിരുന്നു. കബറിലേക്ക് വയ്ക്കുമ്പോൾ കണ്ട തിരുമേനിയുടെ മുഖശോഭ ഇന്നും സ്മരണയിൽ തെളിഞ്ഞു നിൽക്കുന്നു.

മനസിലും ശരീരത്തിലും വാക്കിലും പ്രവൃത്തിയിലും ചുറ്റുപാടുകളിലും പരിപൂർണ്ണ വിശുദ്ധിയും അച്ചടക്കവും ചിട്ടയും പൂർണ്ണമായി പുലർത്തി.

ഓരോരോ കാര്യങ്ങളിലുമുള്ള ദൈവിക പദ്ധതിയിലും നടത്തിപ്പിലുമുള്ള അടിപതറാത്ത വിശ്വാസമായിരുന്നു അദ്ദേഹത്തെ ശുഭാപ്തി വിശ്വാസിയാക്കിയത്.

മോശയുടെ വിശ്വാസവും യോശുവാ ദൈവത്തോട് ആലോചന ചോദിക്കുന്ന സ്വഭാവവും നെഹമ്യാവിന്റെ ദൈവാശ്രയത്തോടെയുള്ള കർമ്മകുശലതയും പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നമുക്കു ദർശിക്കാം. ■



## BRIDE GROOM WANTED

Orthodox parents invite proposal for their daughter 26/154, M.Pharm working in a reputed hospital. Seeking alliance from parents of qualified, well employed and god fearing boys.

*Contact :*

**9495912812, 9447849381**

## BRIDE WANTED

Proposal invited for our son, 29/5'4" B.Com, Diploma in Soft ware. B/B out side Kerala working M.N.C. in pune interested parents *Contact:*

Mob. 9946599539, 04722198539
keralachristianmatrimonial
ID No. K.C.M 299052

## BRIDE GROOM WANTED

Orthodox parents invite proposal for daughter, 26 years, 162 cms, PG Dermatology, fair, pursuing PG in medical college in Kerala. Seeking alliance from PG doctors in Kerala.

Contact No.
9645573368, 9447703913
bennydeepake@yahoo.com

## BRIDE GROOM WANTED

Orthodox parents invite proposals for their daughter, B/B in orissa, 27 years, 165 cm height, M.B.A. (Finance of H.R.) working in Americal Base Bank in Bangalore, from parents of qualified, employed boys from outside Kerala.

Contact No.
0479-2334496
09645504305

# വിശുദ്ധനാട്ടിലേക്ക് തീർത്ഥയാത്ര

**ഇസ്രായേൽ ഗവൺമെന്റിന്റെ 'ടൂറിസം അംബാസഡർ' ബഹുമതി ലഭിച്ച ഫാ. ജോൺ ശങ്കരത്തിൽ നയിയ്ക്കുന്ന**

# ജറുശലേം യാത്ര

അഭിവന്ദ്യ തിരുമേനിമാരുടെ ആത്മീയ നേതൃത്വത്തിൽ യേശു ക്രിസ്തുവിന്റെ ജനന-മരണ സംഭവങ്ങൾക്ക് സാക്ഷ്യം വഹിച്ച ഇസ്രായേൽ, ഈജിപ്റ്റ്, ജോർദ്ദാൻ, പാലസ്തീൻ എന്നീ രാജ്യങ്ങളിലെ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുന്നു.

- അഭി. തിരുമേനിമാർ, വൈദികർ, കന്യാസ്ത്രീകൾ എന്നിവർ യാത്രയ്ക്ക് ആത്മീയ നേതൃത്വം നൽകുന്നു.
- ബേദ്‌ലഹേം പള്ളിയിൽ വി. കുർബ്ബാന.
- ഉന്നത നിലവാരമുള്ള ഹോട്ടലുകളിൽ താമസസൗകര്യവും, മികച്ച ഭക്ഷണവും.

**2014 ഏപ്രിൽ 22, മെയ് 19**

അഭി. യൂഹാനോൻ മാർ പോളികാർപ്പോസ്, അഭി. മാത്യൂസ് മാർ തേവോദോസിയോസ് എന്നീ പിതാക്കന്മാർ യാത്രയ്ക്ക് ആത്മീയ നേതൃത്വം നൽകുന്നു.

*Contact:-*

**Fr. John Sankarathil, Kottayam**
**Aju Chundamannil, Vakayar, Konni**
**Ph: 9847478894, 0481-2582518, 9447123321**
**e-mail: sankarathilachen@gmail.com**
**web: www.biblicaldiscoverytours.com**

**2014 ജൂണിൽ ഇറ്റലി, റോം, അസ്സീസ്സി പാദുവ, ലൂർദ്, ടർക്കി എന്നിവിടങ്ങളിൽക്കൂടിയുള്ള യൂറോപ്പ് യാത്രയും പുറപ്പെടുന്നു**



# സൺഡേസ്ക്കൂൾ വാർത്തകൾ

### പുതുവർഷ ക്ലാസ്സുകൾ

സൺഡേസ്ക്കൂൾ വാർഷിക പരീക്ഷ എല്ലാ യൂണിറ്റുകളിലും ഭംഗിയായി നടന്നു എന്നു കരുതുന്നു. പുതുവർഷ ക്ലാസുകൾ ജനുവരി 5-ാം തീയതി ആരംഭിക്കുന്നതിന് ആവശ്യമായ ക്രമീകരണം ചെയ്യണം. വാർഷിക പരീക്ഷയിൽ പ്രൊമോഷനാവശ്യമായ മാർക്ക് കിട്ടിയിട്ടില്ലാത്ത കുട്ടികളുണ്ടെങ്കിൽ അവർക്ക് പ്രമോഷനാവശ്യമായ നിലവാരത്തിൽ എത്തിക്കണം. വീണ്ടും ഒരു ലഘുപരീക്ഷകൂടി നടത്തിയ ശേഷം മാത്രമേ അങ്ങനെയുള്ളവർക്ക് പ്രമോഷൻ നല്കാവൂ എന്ന കാര്യം ശ്രദ്ധിക്കുക.

### പുതിയ പുസ്തകങ്ങൾ

ആറാം ക്ലാസ്സുവരെയുള്ള പുതിയ പുസ്തകങ്ങൾ തയ്യാറായിക്കഴിഞ്ഞിട്ടുണ്ട്. 8,9,10 ക്ലാസുകളിലെ പുതുക്കിയ പാഠ്യപദ്ധതി അനുസരിച്ചുള്ള പുസ്തകങ്ങൾ തയ്യാറായിക്കൊണ്ടിരിക്കുകയാണ്. പുതിയ പുസ്തകങ്ങളിൽ അനുശാസിക്കുന്ന രീതിയിൽ തന്നെ ക്ലാസ്സുകൾ എടുക്കുവാൻ ആവശ്യമായ തയ്യാറെടുപ്പോടെ പുതുവർഷത്തിനുവേണ്ടി ആദ്ധ്യാപകർ ഒരുങ്ങുമല്ലോ.

### മത്സരപരീക്ഷ

5 മുതൽ 9 വരെയുള്ള ക്ലാസുകളിലെ മത്സരപരീക്ഷയും 10, 12 ക്ലാസുകളിലെ വാർഷിക പരീക്ഷയും ഡിസംബർ 28-ാം തീയതി വിവിധ ഡിസ്ട്രിക്റ്റ് ആസ്ഥാനങ്ങളിൽ നടക്കുകയാണല്ലോ. 60% മാർക്കോടെ ഓരോ ക്ലാസിലും ഒന്നും രണ്ടും സ്ഥാനങ്ങൾ ലഭിക്കുന്നവരാണ് മത്സരപരീക്ഷയിൽ പങ്കെടുക്കേണ്ടത്. പത്താം ക്ലാസ് പരീക്ഷ ഈ വർഷവും രാവിലെ 10 മുതൽ 12 വരെയും, ഉച്ചയ്ക്ക് 2 മുതൽ 4 വരെയും നടക്കും. എന്നാൽ 12-ാം ക്ലാസിലെ വേദ പ്രവീൺ ഡിപ്ലോമാ പരീക്ഷ 28-ാം തീയതി രാവിലെ 10 മുതൽ 1 മണി വരെയായിരിക്കും നടക്കുക. വിദ്യാർത്ഥികളും അദ്ധ്യാപകരും ഈ കാര്യം ശ്രദ്ധിക്കുമല്ലോ.

### അഖില മലങ്കര മത്സരങ്ങൾ

സൺഡേസ്ക്കൂൾ പ്രതിഭ, പ്രവീൺ, വിജ്ഞാനി ഗാനസുഗന്ധി അവാർഡുകൾക്കു വേണ്ടിയുള്ള മത്സരങ്ങൾ 2014 ജനുവരി 11-ാം തീയതി ശനിയാഴ്ച ദേവലോകത്തു വച്ചു നടക്കുന്നതാണ്. സീനിയർ വിഭാഗത്തിൽ പ്രസംഗം, പൊതുവിജ്ഞാനം, സംഗീതം എന്നിവയിലും ഹയർസെക്കണ്ടറി വിഭാഗത്തിൽ പൊതുവിജ്ഞാനത്തിനും സോണൽ തലത്തിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ നേടിയവരാണ് ഈ മത്സരത്തിൽ പങ്കെടുക്കേണ്ടത്. വാക്യമത്സരത്തിൽ വേദവചനഭൂഷൺ എന്നൊരു അവാർഡുകൂടി നല്കുന്നുണ്ടെങ്കിലും അതിനുവേണ്ടി പ്രത്യേകം മത്സരം നടത്തുന്നില്ല. സോണൽതല മത്സരങ്ങളിലെ ഉത്തരക്കടലാസുകൾ പുനഃപരിശോധിച്ചിട്ടായിരിക്കും ഈ അവാർഡ് നല്കുന്നത്.

### പ്രതിഭാസംഗമം

ഒഎസ്എസ്എ സുവർണ്ണജൂബിലിയോടനുബന്ധിച്ചുള്ള പരിപാടികൾ യൂണിറ്റ് തലത്തിലും, ഡിസ്ട്രിക്റ്റ് തലത്തിലും ഭദ്രാസന തലത്തിലും, ആരംഭിച്ചു എന്നു വിശ്വസിക്കുന്നു. 2014 ഫെബ്രു. 8-ാം തീയതി ശനിയാഴ്ച ചെങ്ങന്നൂർ പുത്തൻകാവ് സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ ഒരു പ്രതിഭാസംഗമം നടത്തുവാൻ ക്രമീകരണം നടക്കുന്നുണ്ട്. ഒഎസ്എസ്എ രൂപീകൃതമായ വർഷം മുതൽ 10, 12 ക്ലാസുകളിൽ അഖില മലങ്കര റാങ്കു ലഭിച്ചവരും പ്രതിഭ, വിജ്ഞാനി, പ്രവീൺ, ഗാനസുഗന്ധി, വേദവചന ഭൂഷൺ അവാർഡുകൾ ലഭിച്ചവരുമായ വിദ്യാർത്ഥികളാണ് ഈ സംഗമത്തിൽ പങ്കെടുക്കേണ്ടത്. എല്ലാവരേയും ബന്ധപ്പെടുവാൻ ഡയറക്ടർമാർ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. മേൽപറഞ്ഞ സ്ഥാനങ്ങൾ ലഭ്യമായിട്ടുള്ളവർ സൺഡേസ്ക്കൂൾ ഭദ്രാസന ഡയറക്ടറുമായി ബന്ധപ്പെടുന്നത് സൗകര്യപ്രദമായിരിക്കും.

ക്രിസ്തുമസിന്റെയും നവവത്സരത്തിന്റെയും എല്ലാ ആശംസകളും നേർന്നുകൊണ്ട് ക്രിസ്തുവിൽ നിങ്ങളുടെ സഹപ്രവർത്തകൻ.

**ഒ. തോമസ് അച്ചൻ**

## വിജയി



സൺഡേസ്ക്കൂൾ മലബാർ സോൺ സബ് ജൂനിയർ സംഗീതത്തിന് ഒന്നാം സ്ഥാനം നേടിയ, കുന്ദംകുളം സെന്റ് മത്തിയാസ് സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനി അഹന വിജി.



സൺഡേസ്ക്കൂൾ സൗത്ത് സോൺ സബ് ജൂനിയർ സിംഗിൾ സോങ്ങിൽ ഒന്നാം സ്ഥാനം നേടിയ ജോർജ്ജി തോമസ് പാറയിൽ. മാവേലിക്കര ഭദ്രാസനത്തിലെ കൊറ്റംമ്പള്ളി മാർ ഏലിയാ ഓർത്തഡോക്സ് ഇടവകാംഗം പാറയിൽ ഡോ. തോമസ് മാത്യുവിന്റെയും സൂസൻ ജോണിന്റെയും മകൻ.



സൺഡേസ്ക്കൂൾ സൗത്ത് സോൺ ജൂനിയർ സിംഗിൾ സോങ്ങിൽ ഒന്നാം സ്ഥാനം നേടിയ നെല്ലികുന്നം സെ. ജോർജ് സൺഡേസ്ക്കൂൾ വിദ്യാർത്ഥി ക്രിസ്റ്റോ തോമസ് ജോൺ. കൊട്ടാരക്കര കിഴക്കേതെരുവ് സെ. ജോർജ് വലിയ പള്ളി വികാരി ഫാ. സാജൻ തോമസിന്റെ മകൻ.

2014 ജനുവരി 30-ന്
1-ാം ജന്മദിനം ആഘോഷിക്കുന്ന



**ജെറീമിയാ ജോഷി (ഹന്നാ)**
വാഴപ്പള്ളിൽ പുത്തൻ വീട്
ഐവർകാല പടി വടക്ക്
കടമ്പനാട്, പുത്തനമ്പലം പി.ഓ.
കൊല്ലം ജില്ല.

ആശംസകളോടെ,
ബേബി ഗീവർഗീസ്, ആലീസ് ബേബി ജോഷി എം. ജോയി, എലിസബത്ത് ജോഷി, ജോയി എം. ജേക്കബ്, സാലി എം. ജോയി, ഷിജു ബേബി, സൗമ്യാ ഷിജു.

# ഒരു പരിത്യാഗത്തിന്റെ കഥ; പരിണയത്തിന്റേയും





ദുബായ് സെ. തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനത്തിന്റെ ഇക്കൊല്ലത്തെ മാർ തേവോദോസ്യോസ് അവാർഡ് സിസ്റ്റർ യൂലിത്തിക്ക്

**കൊ**ല്ലം ജില്ലയിലെ കുളക്കട ഗ്രാമത്തിൽ സെ. ജോർജ് പള്ളിയിലെ ചരുവിള പുത്തൻവീട്ടിൽ തങ്കമ്മയെ പൂർണ്ണ സന്യാസത്തിനായി പ്രാർത്ഥിച്ചിറക്കാൻ അമ്മാച്ചൻ കൂടിയായ ഇടവക വികാരി ബഥനി ഗീവർഗീസ് അച്ചൻ രാവിലെ വീട്ടിലെത്തുമ്പോൾ ഇളയ സഹോദരി കുഞ്ഞുമറിയാമ്മ പായിട്ട് തറയിൽ കിടന്നുറങ്ങുകയായിരുന്നു. കരച്ചിലും പിഴിച്ചിലുമായി അപ്പൻ യോഹന്നാനും അമ്മ ഏലിയാമ്മയും മകളെ യാത്ര അയയ്ക്കുമ്പോഴും കുഞ്ഞു മറിയാമ്മ ഉണർന്നിരുന്നില്ല. തങ്കമ്മ ബഥനിയിലെ 'മാർത്ത' സിസ്റ്റർ ആയപ്പോൾ അനിയത്തി കുഞ്ഞുമറിയാമ്മ, സിസ്റ്റർ 'യൂലിത്തി'യുമായി എന്നത് പിൽക്കാല ചരിത്രം. ഇരുവരും ഇപ്പോൾ കോട്ടയം പുലിക്കുട്ടിശ്ശേരിയിലെ ഹന്നാ ഭവൻ വൃദ്ധസദനത്തിന്റെ നടത്തിപ്പുകാർ ഒപ്പം ബഥനിയിലെ തന്നെ സിസ്റ്റർ ലൂദിയയും.

'ചെറിയ കാര്യങ്ങളുടെ തമ്പുരാൻ' (God of small things) എഴുതി ബുക്കർ സമ്മാനം വാങ്ങിയ അരുന്ധതി റോയിയുടെ അയ്മനം. നീരൊഴുക്കുകളും കാട്ടു പച്ചകളും തീർക്കുന്ന ഹരിതഭൂമി. സർവ്വീസിൽ നിന്നും വിരമിച്ച കണ്ടമുണ്ടാരി പുത്തൻപുരയിൽ മിസ്സ് അന്നമ്മ ചെറിയാൻ 1986-ൽ ഇഷ്ടദാനമായി നൽകിയ തന്റെ സമ്പാദ്യം 67 സെന്റ് കരയും 7 പറ നിലവുമാണ് ഹന്നാ ഭവന്റെ തുടക്കം. അവിവാഹിതരായ ഉദ്യോഗസ്ഥകൾക്കായി ഒരു സായാഹ്ന ഭവനം വേണമെന്നതായിരുന്നു. മിസ്സ് ചെറിയാന്റെ സ്വപ്നം. പുല്ലരിക്കുന്നിലെ കോൺവെന്റിലുണ്ടായിരുന്ന സിസ്റ്റർ മറിയവും (ഭാഗ്യസ്മരണാർഹനായ മക്കാറിയോസ് തിരുമേനിയുടെ പെങ്ങൾ) സിസ്റ്റർ സൂസന്നയുമാണ് ഈ സ്ഥലം ബഥനിക്കുവേണ്ടി ഏറ്റെടുക്കുന്നത്.



പ. കാതോലിക്കാ ബാവാ മാർ തേവോദോസ്യോസ് അവാർഡ് സമ്മേളനം ഉദ്ഘാടനം ചെയ്യുന്നു.

1992-ൽ യൂലിത്തി സിസ്റ്റർ ഈ സ്ഥലത്തെത്തുമ്പോൾ വർഷത്തിൽ അഞ്ചു തവണ വെള്ളം കയറുന്ന താഴ്ന്ന സ്ഥലം. പുളവൻ, മാക്രി, മുള്ള്, കൈത, അയ്യംനിരങ്ങി വാഴ... പഷ്ണി വേറെയും. വാഹന- ചികിത്സാ സൗകര്യങ്ങൾ ഇല്ലേയില്ല. 'പ്രഥമ ദർശനേ പരിത്യാഗം' എന്നത് ഒരു ഉറച്ച തീരുമാനത്തിലൂടെ 'പരിണയ'മായി മാറ്റിക്കളഞ്ഞു സിസ്റ്റർ. അന്ന് കൂടെയുണ്ടായിരുന്നത് സിസ്റ്റർ ഫേബ.

ദൈവ കൃപ അടിസ്ഥാനമാക്കി ഹന്ന ഭവൻ പണിതു തുടങ്ങി. യാമപ്രാർത്ഥനകൾ ഊർജ്ജമായി. ചാപ്പൽ, മുറികൾ, ഡോർമെറ്ററി, ഡയറി ഫാം... വ്യാപകമായ പരസ്യങ്ങളോ പിരിവുകളോ ഇല്ലാതെ ആതുരാലയം വളർന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ ബഥനി ആശ്രമത്തിനു കീഴിൽ ഇന്നു കാണുന്ന ഹന്നാ ഭവൻ ഓൾഡ് ഏജ് ചാരിറ്റബിൾ സൊസൈറ്റിയായി.

കണ്ടമുണ്ടാരി മിസ്സ്. ചെറിയാന്റെ സ്വപ്നങ്ങൾക്ക് ഒരു ഭേദഗതിയുണ്ടായി. ഈ പ്രദേശത്തെ നിരാലംബരായ എല്ലാ അവശസ്ത്രീകളും എത്തപ്പെടുന്നത് ഹന്നാ ഭവനിൽ. മെഡിക്കൽ കോളജ്, ആശാ ഭവൻ തുടങ്ങിയ കേന്ദ്രങ്ങളിൽ നിന്നും തീർത്തും കിടപ്പിലാകുന്ന നിരാലംബ സ്ത്രീകളെ ഇവിടേയ്ക്ക് അയയ്ക്കാറുണ്ട്. ആരേയും കൈവിടാറില്ല. ഈ സിസ്റ്റർമാരല്ലാതെ ഹോം നേഴ്സുമാരുമില്ല (2 പ്രത്യേക കേസുകൾ ഒഴികെ). തീർത്തും പരിഗണനാർഹരായ 45 പേരുണ്ട് ഇപ്പോൾ. അഭയം ചോദിക്കുന്നവർക്ക് ചില മുറികൾകൂടി ഉണ്ടാവണമെന്നതാണ് അടിയന്തിര ആവശ്യം.

ഇതിനിടയിൽ സിസ്റ്റർ യൂലിത്തിയെ അർബ്ബുദം പിടികൂടി. സർജറി, കീമോ തുടർ ചികിത്സയ്ക്കായി ചികിത്സയ്ക്കായി യാത്ര പറഞ്ഞിറങ്ങിയതാണ്. അന്തേവാസികളുടെ മനമുരികിയ പ്രാർത്ഥനകൾ... രണ്ടാം ഘട്ടമെത്തിയ ക്യാൻസർ പടിയിറങ്ങി. ഇനി വിശ്വാസം കൈമുതൽ. ദുബായ് സെ. തോമസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ യുവജനപ്രസ്ഥാനം നൽകി വരുന്ന മാർ തേവോദോസ്യോസ് അവാർഡ് ലഭിച്ച ചാരിതാർത്ഥ്യവും യൂലിത്തി സിസ്റ്റർ പങ്കിടുന്നു.

അത്തം മുതൽ 15 ദിവസം വരെയാണ് ഇവിടെ ഓണാഘോഷങ്ങൾ. അയൽക്കൂട്ടം, കുടുംബശ്രീ, റസിഡൻസ് അസോസിയേഷനുകൾ, സന്നദ്ധ സംഘടനാ സംഗമങ്ങൾ, നാട്ടുകാരുടെ സ്നേഹ സന്ദർശനങ്ങൾ... മാസത്തിലൊരിക്കൽ പി.എച്ച്.സി.യിൽ നിന്നും മെഡിക്കൽ ക്യാമ്പ്, ഗ്രേസ് ഹോസ്പിറ്റലിലെ ഡോ. കുമാറിന്റെ ഏതു സമയത്തുമുള്ള സൗജന്യ സേവനം... ഹന്നാ ഭവൻ സന്തുഷ്ടയാണ്.

**- ഫാ. മുകളിൽ**



# പുനർനവം 12

സഖർ

അനന്തരം യഹോവയായ ദൈവം കിഴക്ക് ഏദനിൽ ഒരു തോട്ടം ഉണ്ടാക്കി. താൻ സൃഷ്ടിച്ച മനുഷ്യനെ അവിടെ ആക്കി (ഉല്പത്തി 2:8)

ഏദൻതോട്ടം നട്ടതിനെക്കുറിച്ചാണ് ഇനി പറയുന്നത്. കിഴക്കോട്ട് തിരിഞ്ഞ് നിന്നു പ്രാർത്ഥിക്കുന്നതിന്റെ ഒരു കാരണം ഇതാണെന്നാണ് വി.ബസേലിയോസിന്റെ പക്ഷം. ആദിപിതാവിന്റെ വാസസ്ഥലം തേടുകയാണത്രേ. (On the Holy Spirit 27:66).

പറുദീസാ എന്ന വാക്കിന് തോട്ടം എന്നാണർത്ഥം. മനുഷ്യൻ ദൈവത്തോടുള്ള അനുസരണത്തിൽ നിന്നും വിട്ടു മാറുന്നതിനു മുമ്പുമുള്ള അവസ്ഥയുടെ പേരാണ് പറുദീസാ. ദൈവത്തിന്റെ ഇഷ്ടം അനുസരിക്കുന്ന നിമിഷങ്ങളാണ് ഏദൻ. തോട്ടവും അനുസരണവും തമ്മിൽ ഒരു ബന്ധം ഉള്ളതുപോലെ തോന്നുന്നില്ലേ? ഉണ്ടാവും. അല്ലെങ്കിൽ എങ്ങനെയാണ് ഏദൻതോട്ടത്തിൽ വച്ച് ദൈവത്തോടുള്ള അനുസരണം തെറ്റിയതും ഗത്സെമനാ തോട്ടത്തിൽ വച്ച് ദൈവത്തോടു അനുസരണം തിരികെ പിടിക്കുന്നതും. വിയർപ്പ് രക്തമാകുന്ന തരത്തിലുള്ള ഒരു ദൈവസംസർഗ്ഗത്തിന്റെ/പ്രാർത്ഥനയുടെ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് മനുഷ്യപുത്രന്മാർ പിതാവിന്റെ ഇഷ്ടം സ്വജീവിതത്തിലേക്ക് സ്വീകരിക്കേണ്ടത്. തോട്ടത്തിൽ എപ്പോഴും അദ്ധ്വാനം ആവശ്യമാണ്. ഒന്നും ചെയ്യാതിരുന്നാൽ എത്ര പെട്ടന്നാണ് കള കയറുക. ശ്ഹീമാ നമസ്കാരത്തിന്റെ ആമുഖം നോക്കുക. പരിശുദ്ധസഭയുടെ വിശുദ്ധരായ മല്പാന്മാർ യാമനമസ്കാരങ്ങളെ പ്രതീകാത്മകമായി ചിത്രീകരിച്ചിട്ടുണ്ട്. സന്ധ്യാപ്രാർത്ഥന നിലമൊരുക്കലും, സൂത്താറ വിത്തുപാക്കലും, രാത്രിയുടെ നാലുയാമപ്രാർത്ഥനകൾ കളകൾ, മുള്ളുകൾ, പറക്കാരകൾ, ഞെരിഞ്ഞിൽ ഇവയിൽ നിന്നുള്ള ശുദ്ധീകരമായും പ്രഭാതപ്രാർത്ഥന കൊയ്ത്തായും മൂന്നാംമണി ധ്യാനസമാഹരണവും (മെതിക്കുന്നതിന്റെ), ആറാംമണി കളപ്പുരയിലേക്ക് ധാന്യം ശേഖരിക്കലും, ഒമ്പതാംമണി നിരാലംബർക്കുള്ള ധാന്യ വിതരണമായും പഠിപ്പിക്കുന്നു. വീണ്ടും കൈയ്യിലൊന്നും അവശേഷിക്കാത്തതിനാൽ സന്ധ്യയ്ക്ക് കിളപ്പാൻ പോകണം.

പൗരസ്ത്യ പാരമ്പര്യത്തിൽ തോട്ടത്തെ ഹൃദയത്തോട് സാദൃശ്യപ്പെടുത്താറുണ്ട്. കാരണം ഏദൻ ദൈവത്തെ കാണുന്ന ഇടമാണ്. ഹൃദയവിശുദ്ധിയുള്ളവർ ഭാഗ്യവാന്മാരാണ്; അവർക്ക് ദൈവത്തെ കാണാനാവുമല്ലോ. Way of the Ascetics ലെ മൂന്നാം പാഠം ഹൃദയാരാമത്തെക്കുറിച്ചാണ്. ഒരു തോട്ടം സൂക്ഷിപ്പുകാരന്റെ മനസ്സാണ് ഓരോരുത്തരോടും ആവശ്യപ്പെടുന്നത്. കിളപ്പാനുള്ള മണ്ണ്, വിത്ത്, വെയിലും, മഴയും എല്ലാം ദൈവം നൽകുന്നതാണ്. അദ്ധ്വാനിക്കേണ്ടത് നീയാണ്. നനയ്ക്കണം, കളകൾ പറിക്കണം, കീടങ്ങളെ തുരത്തണം. നാമെത്ര അദ്ധ്വാനിച്ചാലും നല്ലകാലങ്ങളും സുഭിക്ഷസംവത്സരങ്ങളും നൽകുക ദൈവമാണ്. നിത്യജീവൻ കൊയ്യുന്നതിന് നാം പരിപാലിക്കേണ്ടത് നമ്മുടെ ഹൃദയവയലാണ്. ആഴത്തിൽ കിളയ്ക്കുക. ദൈവരാജ്യം ഉള്ളിൽത്തന്നെയുണ്ട്. സ്വർഗ്ഗരാജ്യത്തിലേക്കുള്ള കോണിയുടെ ആദ്യപടി ഹൃദയത്തിനുള്ളിൽ കണ്ടെത്താമെന്ന് നിനവയിലെ ഇസ്സഹാക്ക് ഓർമ്മിപ്പിക്കുന്നുണ്ടല്ലോ!

അകത്തും പുറത്തും പച്ചപ്പില്ലാതെ വന്നാൽ എത്ര ഊഷരമാകും കാര്യങ്ങൾ! ഒരില വാടിയാൽ മുഖം വാടുന്ന ഒരു മനുഷ്യന്റെ ഒപ്പമാണ് കുറേ വർഷങ്ങൾ കഴിഞ്ഞു പോന്നത്. ഒന്ന് കുമ്പിട്ട് നമസ്കരിക്കാനാകാതെ വന്നാൽ പരിഭവിച്ചിരുന്ന മനുഷ്യൻ. ചാപ്പലും, ഉദ്യാനവും ഒരു പോലെ ശ്രദ്ധിച്ചിരുന്ന ഒരു മനുഷ്യൻ. ഒരു പക്ഷേ നമസ്കാരങ്ങൾ മുടക്കിയാൽ ഹൃദയത്തിൽ തിന്മയുടെ നാമ്പുകൾ തഴയ്ക്കുമെന്നും തോട്ടത്തിൽ കയറാതെയിരുന്നാൽ ചെടികൾക്കിടയിൽ കളകൾ തഴയ്ക്കുമെന്നും അദ്ദേഹത്തിന് നന്നായിട്ടറിയാവുന്നത് കൊണ്ടാവും അത്രമേൽ കണിശത കാട്ടിയിരുന്നത്. വീണ്ടും മാർ ഈവാനിയോസിന്റെ ഓർമ്മയ്ക്ക് മുമ്പിൽ ആദരം സമർപ്പിക്കാതെ വയ്യ.

"ദൈവം തോട്ടമുണ്ടാക്കി. മനുഷ്യനെ അതിൽ പാർപ്പിച്ചു." ഗാഡ്ഗിലിന്റെയും കസ്തൂരിരംഗന്റെയും റിപ്പോർട്ടുകൾക്കും അവയ്ക്ക് അനുകൂലവും പ്രതികൂലവുമായ പ്രതികരണങ്ങൾക്കും ഇടയിൽ ധ്യാനിക്കാൻ പറ്റിയ തിരുവചനം ഇത് തന്നെയാവും. പശ്ചിമഘട്ടത്തിലെ കല്ലുകൾ പൊട്ടിക്കുന്നതാണോ അവയെ തകർക്കുന്ന കല്ലുപോലുള്ള ഹൃദയങ്ങൾ പൊട്ടിക്കുന്നതാണോ നമ്മുടെ കുഞ്ഞുമക്കളുടെ ഭാവിക്ക് നല്ലത്. അറിയില്ല. സമരസമിതികൾ തീരുമാനിക്കട്ടെ എല്ലാം! തമ്പുരാന്റെ തിരുപ്പിറവി ഓർമ്മിക്കുന്ന നാളുകളിലെങ്കിലും അവൻ വന്നത് പറുദീസാ പുനർസൃഷ്ടിക്കാൻ ആയിരുന്നു എന്നത് മറക്കരുത്.

ഒന്നുറപ്പാണ്, തന്റെ ആന്തരിക പ്രകൃതിയെ സൂക്ഷിക്കാത്തവനൊരിക്കലും ബാഹ്യപ്രകൃതിയെ സംരക്ഷിക്കാനാവില്ല.



## പുസ്തകശാല

### നസ്രാണി സംസ്ക്കാരം ദേശീയത

ഡോ. എം. കുര്യൻ തോമസ്



മതാതീതമായ മലങ്കര നസ്രാണികളുടെ സാംസ്ക്കാരിക ചരിത്രം വിശകലനം ചെയ്യുന്ന 17 ലേഖനങ്ങളും അവയുടെ പ്രതിപഠനങ്ങളും. നസ്രാണി സംസ്ക്കാരത്തിന്റെ ദേശീയ മാനങ്ങൾ അവതരിപ്പിക്കുന്നു. അവതാരിക: ഫാ.ഡോ. കെ.എം. ജോർജ്. എം.ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം, പേജ്-204, വില. 100.

### ഒരു തീർത്ഥാടകന്റെ രേഖാചിത്രം

തോമസ് എം. മാത്യു




യേശുക്രിസ്തുവിന്റെ ജനനം മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള സംഭവങ്ങൾക്ക് സാക്ഷികളായ സ്ഥലങ്ങളെക്കുറിച്ചുള്ള സഞ്ചാര സാക്ഷ്യം. വിശുദ്ധനാടു സന്ദർശനത്തിന്റെ അവിസ്മരണീയ കാഴ്ചകൾ. അവതാരിക: യൂഹാനോൻ മാർ മിലിത്തിയോസ്, മംഗളോദയം, പേജ്. 128, വില. 120

### Linguistinc Inputs for thesis writing in theology

Elizabeth Joy (Ed)




In biblical scholarship, linguistics and theology are close to each other. This book is not just another manual for thesis writing but a unique response to students's needs with linguistic inputs of a memantic nature. Foreword Rev. Johns Sadananda ISPK and Meora World Mission, Page 170.

### ചെരുപ്പിന്റെ സുവിശേഷം

ഫാ. ജോണി ജോർജ്



ബൈബിൾ ക്ലാസ് എടുക്കുന്നതിനും പ്രസംഗിക്കുന്നതിനും വേണ്ടി തയ്യാറാക്കിയ 25 ലേഖനങ്ങളുടെ സമാഹാരം. 'വായന തുടങ്ങിയാൽ അവസാനത്തെ പുറം വരെ വായിക്കുവാൻ തോന്നുമെന്ന്' അവതാരികയിൽ ഡോ. യാക്കോബ് മാർ ഐറേനിയോസ്. സിഎസ്എസ് ബുക്സ്, തിരുവല്ല, പേജ് 100, വില. 80

# കെ. വി. മാമ്മന് അനുമോദനം



*സഭാ ചരിത്രകാരനും ഗ്രന്ഥകർത്താവുമായ കോട്ടയ്ക്കൽ കെ. വി. മാമ്മന്റെ ശതാഭിഷേക സമ്മേളനത്തിൽ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി.*

**പുതുപ്പള്ളി:** നിലയ്ക്കൽ ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ കെ. വി. മാമ്മനെ ശതാഭിഷേകത്തോടനുബന്ധിച്ച് അദ്ദേഹത്തിന്റെ സഭാ ചരിത്ര സാഹിത്യ സംഭാവനകളെ മുൻ നിറുത്തി ഇടവക അനുമോദിച്ചു. യോഗത്തിൽ വികാരി ഫാ. സി. ജോൺ ചിറത്തിലാട്ടു അധ്യക്ഷത വഹിച്ചു. സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ടു പ്രസംഗിച്ച മുഖ്യമന്ത്രി ഉമ്മൻചാണ്ടി താൻ 55 വർഷം മുമ്പ് പുതുപ്പള്ളിയിലെ അഖില കേരള ബാലജനസഖ്യം ശാഖാ പ്രസിഡന്റായിരുന്ന കാലത്തു മനോരമയിലെ ശങ്കരച്ചേട്ടന്റെ പ്രതിനിധിയായിരുന്ന കെ. വി. മാമ്മൻ തന്റെ പൊതുജീവിതാരംഭത്തിലെ അധ്യാപകനല്ലാത്ത അധ്യാപകനും മാർഗ്ഗദർശിയുമായിരുന്നു എന്ന് എടുത്തു പറഞ്ഞുകൊണ്ട് അദ്ദേഹത്തെ പൊന്നാട അണിയിച്ചു.

പ്രശസ്ത നോവലിസ്റ്റായ പി.സി. എറികാട്, അസി. വികാരി ഫാ. ജേക്കബ് വറുഗീസ് എന്നിവർ കെ. വി. മാമ്മന്റെ സഭാ സേവനങ്ങളെ പരാമർശിച്ചു. ട്രസ്റ്റി. എം. യു. ചാക്കോ മെമെന്റോ സമർപ്പിച്ചു.

ശതോത്തര രജത ജൂബിലിയിൽ എത്തി നിൽക്കുന്ന പ്രശസ്തമായ നിലയ്ക്കൽ ഇടവക ഒരംഗത്തെ പൊതുയോഗ തീരുമാനപ്രകാരം മാതൃകാപരമായി ഇതാദ്യം അനുമോദിക്കുന്നതിൽ സന്തോഷമുണ്ടെന്നു കെ. വി. മാമ്മൻ മറുപടി പ്രസംഗത്തിൽ പറഞ്ഞു.

## പ്രഥമ പാൻ ഓർത്തഡോക്സ് യൂത്ത് കോൺഫ്രൻസ്

**കോട്ടയം:** ഈജിപ്റ്റിലെ കെയിറോയിൽ നവംബർ 25 മുതൽ ഡിസംബർ 5 വരെ നടന്ന പ്രഥമ പാൻ ഓർത്തഡോക്സ് യൂത്ത് കോൺഫ്രൻസിൽ മലങ്കര ഓർത്തഡോക്സ് സഭയിൽ നിന്നും 20 പ്രതിനിധികൾ പങ്കെടുത്തു. ഫാ.പി.ഐ. ഫിലിപ്പ്, ഫാ. ഫിലിപ്പ് കുരുവിള, ഫാ. തോമസ് നൈനാൻ, ഫാ. അശ്വിൻ ഫെർണാണ്ടസ്, ഫാ. ബി. എം. തോമസ്, ഫാ. ജോൺ തോമസ് (ന്യൂയോർക്ക്), ജോബി കെ. വർഗീസ് (ബാംഗ്ലൂർ), ഏലിയാമ്മ ബിബി കുരുവിള (നാഗ്പൂർ), സിൻസി മറിയം തോമസ് (ദോഹ), സജ്ജയ് വർഗീസ് (ഡൽഹി), ലീബാ തോമസ് (ഡൽഹി), റിജോ വർഗീസ് (മുംബൈ), ചിഞ്ചു സാറാ സക്കറിയ (കോട്ടയം), റിജോ തോമസ് (കാനഡാ), ജിം മാത്യു കൊച്ചിട്ടി (മുംബൈ), പ്രിൻസി തോമസ് (യു.എസ്.എ.), എലിസബത്ത് വർഗീസ് (യു.എസ്.എ.) റോഷൻ റ്റി. മാത്യു (ആലുവ), അലൻ ചാണ്ടി അലക്സാണ്ടർ (കോട്ടയം), മെർലിൻ മറിയം വർഗീസ് (കല്ലൂപ്പാറ) എന്നിവരായിരുന്നു പ്രതിനിധി സംഘം. സമ്മേളനം ഡിസംബർ 5-ന് സമാപിച്ചു.

### ഡോക്ടറേറ്റ്



കേരളാ സർവ്വകലാശാലയിൽ നിന്നും കെമിസ്ട്രിയിൽ ഡോക്ടറേറ്റ് നേടിയ പത്തനാപുരം തലവൂർ, ഈസ്റ്റ് നടുത്തേരി സെ. ജോർജ് ഇടവകാംഗം മൂശാരിവിള ബിനോജ് കെ.കെ. മൂശാരിവിള വീട്ടിൽ കുഞ്ഞൂഞ്ഞിന്റെയും ഓമന കുഞ്ഞൂഞ്ഞിന്റെയും മകൻ.




***III[RD] BIRTHDAY IN HEAVEN***
***20-12-2013***



**GEORGE KOSHY K. (DAIE)**
**KALLUMKAL HOUSE**
**KOTTAYAM**

***Inserted by***
**Nidhi Ann Koshy**
**Dhannya Merry Koshy**
**Beena Koshy, Bhopal**

**1–ാം ചരമ വാർഷികം, 26–12–2013**

## അമ്മിണി ഐപ്പ്

**കാടുവെട്ടൂർ കിംവിഴലിൽ സൺസ് വില്ലാ,**
**നിരണം**



*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

***Inserted by Sorrowing Family***

# ക്രിസ്തുമസിലെ മാതൃവേദന



■ മായ ലാബി, മൈലാഡിയിൽ

ക്രിസ്തുമസിന്റെ നാളുകൾ നമ്മുടെ ചിന്തകളും ബോധങ്ങളും യേശുവിന്റെ ജനനത്തിൽ മുഴുകുകയാണല്ലോ. എന്നാൽ ക്രിസ്തുമസിന്റെ ആഘോഷങ്ങളിൽ ലയിച്ചു പോകുമ്പോൾ നാമെല്ലാവരും, അചഞ്ചലമായ ദൈവവിശ്വാസവും, അഭംഗുരമായ ആത്മധൈര്യവും അനുസരണയും ജീവിതത്തിൽ ഉടനീളം പ്രകടിപ്പിച്ച മാതാവിന്റെ സഹനത്തെക്കുറിച്ചും ഓർക്കപ്പെടേണ്ടതുണ്ട്.

ലൂക്കോസ് 1: 26 – 34 വരെ ഉള്ള വാക്യങ്ങളിൽ ക്രിസ്തുവിന്റെ ജനനം വളരെ അർത്ഥവത്തായി പ്രതിപാതിച്ചിരിക്കുന്നു. ക്രിസ്തുമസിന്റെ ആഘോഷങ്ങളിൽ മുഴുകുവാനും, നന്മ ആശംസിക്കുവാനും വെമ്പൽ കൊണ്ടു നില്ക്കുമ്പോൾ ദൈവമാതാവായ - ഏക ശുദ്ധിമതിയായ ഈ അമ്മയുടെ ത്യാഗത്തെ, അനുഭവിച്ച വേദനകളെ, പ്രയാസങ്ങളെ നാം വിസ്മരിക്കുന്നില്ലേ?

യഹൂദ നാട്ടിൽ മറ്റനേകം ബാലികമാർ ഉണ്ടായിരുന്നിട്ടും, എന്തുകൊണ്ടാണ് ദൈവം മറിയമിനെ തന്നെ തന്റെ ഏകജാത പുത്രന്റെ വരവിന്നിടമാക്കിത്തീർത്തത്? ഇന്നത്തെപ്പോലെ തന്നെ അന്നത്തെ സാഹചര്യത്തിലും വിവാഹ കമ്പോളത്തിൽ ഒരു സ്ത്രീയ്ക്ക് മുൻഗണന നല്കുന്ന ഒന്നും തന്നെ മറിയാമിന് മുതൽക്കൂട്ടായി ഉണ്ടായിരുന്നില്ല. ദേവാലയത്തോട് വളരെ അടുത്തു ജീവിച്ച ഒരു പെൺക്കുട്ടി എന്നതല്ലാതെ പണമോ, പഠിപ്പോ, പാരമ്പര്യമോ, പദവികളോ ഒന്നും തന്നെ അവൾക്ക് ഇല്ലായിരുന്നു. എന്നിട്ടും 'പരിശുദ്ധാത്മാവ് നിന്റെ മേൽ വരും അത്യുന്നതന്റെ ശക്തി നിന്റെ മേൽ ആവസിക്കും' എന്നു ദൈവദൂതൻ പറയുമ്പോൾ സാമാന്യബുദ്ധിയ്ക്കു നിരക്കാത്തതായിട്ടും മറിയം എന്ന ബാലിക പറയുന്നു "ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ ഇഷ്ടം എന്നിൽ ഭവിക്കട്ടെ" എന്ന്. അവിടെ മറിയാമിന്റെ ചാർച്ചക്കാരിയായ ഏലിശബയ്ക്ക് ഗർഭം ഉണ്ടായ കാര്യം കൂടി ദൂതൻ വെളിപ്പെടുത്തി ആ നിഷ്കളങ്ക ബാലികയ്ക്ക് ദൂതനാൽ പറയപ്പെട്ടകാര്യം സത്യമാണ് എന്ന് അടിവരയിട്ട് വിശ്വസിക്കാൻ ഉതകുന്നതാ യിരുന്നു. ഒരുപക്ഷേ, ആരോരു മില്ലാത്ത മറിയാ മിന് ഗർഭകാലത്തെ ശുശ്രൂഷ രീതികൾ അല്ലെങ്കിൽ ഗർഭിണിയാകുന്ന ഒരു സ്ത്രി പാലിക്കേണ്ട നിഷ്ഠകളെ ക്കുറിച്ചും അറിയുവാൻ തന്റെ ചാർച്ചക്കാരിയി ലൂടെ അവസരം ഒരുക്കി കൊടുത്തതാകാം! വിശുദ്ധ ലൂക്കോസിന്റെ സുവി ശേഷം 1: 35 – 56 വരെയുള്ള വാക്യങ്ങൾ ഇവിടെ പ്രസക്തമാണ്. ഇന്നത്തെ കാലഘട്ടത്തിലെപ്പോലെ വാർത്തകൾ കൈമാറുവാനോ, സുഗമമായി യാത്രചെയ്യുവാൻ മറ്റു സൗകര്യങ്ങളോ ഇല്ലാതിരുന്നിട്ടും മറിയം ഏറെ ബദ്ധപ്പെട്ട് തന്റെ ചാർച്ചക്കാരിയായ ഏലിശബയുടെ അടുത്തേക്ക് ചെല്ലുകയും. 6 മാസം ഗർഭിണിയായ ഏലിശബായുടെ ഗർഭകാല ശുശ്രൂഷകൾ ചെയ്യുകയുമാണുണ്ടായത്. ഈ സമയത്ത് ദൈവമാതാവായ മറിയം കാണിച്ച പരിചരണോത്സുകത ഇന്നത്തെ കാലഘട്ടത്തിലും അന്നത്തെ കാലഘട്ടത്തിലേയും സ്ത്രികൾക്കു ഉണ്ടായിരിക്കേണ്ട ഒരു വലിയ സ്വഭാവ വിശേഷമാണ്. ഈ സമയം ഒരു സ്ത്രി അനുഭവിക്കേണ്ടിവരുന്ന ശാരീരിക മാനസികമായ പ്രയാസങ്ങൾ കണ്ടു മനസിലാക്കുവാൻ മാതാവിനു ഈ സാഹചര്യം മൂലം കഴിഞ്ഞിരിക്കണം. ഏതൊരു കാലഘട്ടത്തിലേയുംപ്പോലെ ഗർഭിണിയായ ഒരു സ്ത്രിയ്ക്ക് കിട്ടുന്ന പരിചരണമോ, പോഷണമോ മറിയാമിനു കിട്ടാനിടയില്ലാതിരുന്നിട്ടും തന്റെ ഏകജാതനായ പുത്രന് അമ്മയായി നല്കുവാൻ ഈ സാധു ബാലികയെ ദൈവം തിരഞ്ഞെടുത്തത് ഈ ത്യാഗ മനോഭാവം മുന്നിൽ കണ്ടുകൊണ്ടാകാം.

എല്ലാവരാലും തള്ളപ്പെടുമ്പോഴും സഹായത്തിനാരുമില്ല എന്ന് സ്വയം തോന്നുമ്പോഴും ഒരു ദൈവവിശ്വാസി ദൈവത്താൽ കാത്തുപരിപാലിക്കപ്പെടും എന്നുള്ള ഉത്തമ ദൃഷ്ടാന്തമാണ് മറിയാമിലൂടെ വെളിവാകുന്നത്. ഔഗുസ്തൊസ് കൈസറുടെ കല്പനപ്രകാരം ദാവീദ്കുല ജാതനായ യൗസേഫ് സ്വന്തം പട്ടണത്തിൽ പേർച്ചേർക്കപ്പെടുവാൻ നസറേത്തിൽ നിന്നും ബേത്ലഹേമിലേക്കു യാത്രയായി, തിരുവെഴുത്തു പ്രകാരം മാസം തികഞ്ഞിരുന്ന മറിയാമും കൂടെ യാത്രയാകുന്നു. പൂർണഗർഭിണിയായ ഒരു സ്ത്രി ഇന്നത്തെ കാലഘട്ടത്തിൽപോലും യാത്ര ചെയ്യേണ്ടിവരുന്ന അവസ്ഥ എത്ര കഠിനമാണ്. മതിയായ യാത്ര സൗകര്യങ്ങൾ ഒന്നും തന്നെ ഇല്ലാതിരുന്ന അക്കാലത്ത് മറിയമിന്റെ യാത്ര എത്ര ദുഷ്കരം നിറഞ്ഞതായിരിക്കുമെന്നുള്ളതു നമ്മുടെ ചിന്തകൾക്കു അതീതമാണ്. തന്റെ ദയനീയ അവസ്ഥയിലും ദൈവത്തെ കുറ്റപ്പെടുത്തുവാനോ, കേവലം പുല്ത്തൊട്ടി യിൽ തന്റെ മകനു ജന്മം നല്ക്കുമ്പോഴും തന്റെ ദുർവിധി ഓർത്തു പരിതപിക്കു വാനോ ആ ബാലിക തയ്യാറാവുന്നില്ല. ഇവിടെയാണ് മറിയാമിന്റെ വിശ്വാസ ത്തിൽ അധിഷ്ഠിതമായ ആത്മധൈര്യം.

വിദ്വാന്മാരിൽ നിന്നും യഹൂദ ന്മാരുടെ രാജാവായി പിറന്നവന്റെ ജനന വാർത്ത



അറിഞ്ഞു പരിഭ്രാന്തനായ ഹെറോദാവ് രണ്ടു വയസ്സിനു താഴെയുള്ള എല്ലാ ആൺ കുട്ടികളെയും കൊന്നുകളയുവാൻ ഉത്തര വിറക്കുന്നു. നിസ്സഹായ അവസ്ഥ യിലും, ക്ഷീണം ഏറെ ഉണ്ടായിട്ടും തന്റെ ദൈവത്തിന്റെ ആഗ്രഹപ്രകാരം തെല്ലു സംശയിക്കാതെ അവൾ യിസ്രായേൽ ദേശത്തു പൊകുകയാണുണ്ടായത്. ലോക രക്ഷകനെ പ്രസവിച്ച അമ്മ എന്നു പിൽ ക്കാലത്ത് ലോകം വാഴ്ത്തുമ്പോഴും, ശുദ്ധി മതി എന്നു വിളിക്കപ്പെടുകയും ചെയ്തെങ്കിലും എത്രമാത്രം അവഹേള നയും കഷ്ട പ്പാടും ഏറ്റു വാങ്ങിയവളാണ്. ഇതെല്ലാം അനുഭവിക്കുമ്പോഴും മാതാവ് ദൈവത്തോ ടുള്ള അനുസരണയും അചഞ്ചലമായ സ്നേഹവും കൈവിടു ന്നില്ല. പ്രവാചകന്മാരാൽ മറിയം അറിഞ്ഞ കാര്യങ്ങൾ സംഭവിക്കുക തന്നെ ചെയ്യു മെന്നു മറിയം അടിയുറച്ചു വിശ്വസിച്ചു.

ദൈവമാതാവിനെ കർത്താവിന്റെ അമ്മയാക്കിത്തീർത്തതിൽ നാം മറിയത്തെ ഭാഗ്യവതി എന്നു മുദ്രയിടുമ്പോഴും. പരിശുദ്ധാത്മാവിനാൽ അവൾ ഗർഭം ധരിക്കുന്നത് മുതൽ കാൽവരിയിൽ തന്റെ മകൻ പാപികൾക്കായി ഭരമേല്പ്പി ക്കപ്പെടുന്ന നാഴികവരെയും ഹൃദയം നുറുങ്ങുന്ന വേദനയിൽ "ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ ഇഷ്ടം പോൽ എന്നിൽഭവിക്കട്ടെ എന്നുള്ള തന്റെ വിലയേറിയ വിശ്വാസം കെടാതെ കാത്തു സൂക്ഷിച്ചിരുന്നു. വിനയം, ഔദാര്യം, ജിതേന്ദ്രിയത്വം, സൗമ്യത, മിതത്വം, സഹോദരസ്നേഹം, ജാഗ്രത എന്നീ ജീവപ്രദമായ സൽഗുണങ്ങൾ ഉടനീളം ജീവിതത്തിൽ പാലിച്ച മറിയത്തിനു തന്റെ ജീവിതാന്ത്യം വരെ അനുഭവിക്കേണ്ടി വന്ന നിന്ദയും പരിഹാസവും കഷ്ടതകളു മാണു അവളെ ഭാഗ്യവതി എന്നു വിളിപ്പേരിനു അർഹയാക്കി ത്തീർക്കുന്നതു മറിച്ചു സമ്പന്നതയു ടെയും അധികാരത്തി ന്റെയും പ്രൗഢി യുടെയും അടിസ്ഥാന ത്തിലല്ല.

ഇതാ ദൂതന്റെ ശബ്ദത്തിൻ ധ്വനി മുഴങ്ങുന്നു. നമ്മളിലെ ഓരൊരുത്ത രോടും സ്വർഗസ്ഥനായ പിതാവിന്റെ ഇഷ്ടം നിറവേറ്റുവാൻ കല്പ്പിക്കുന്നു, മറിയമിനെ പ്പോലെ ത്യാഗം സഹിപ്പാനും, ദൈവഹിത ത്തിനായി തന്റെ ജീവിതം സമർപ്പിക്കുവാനും ഹൃദയം കൊണ്ടു ദൈവത്തെ സ്വീകരിക്കുകയും ചെയ്യുന്ന വർക്ക് ഈ ക്രിസ്തുമസ് ഒരു പുതിയ അനുഭവം ആയിത്തീരട്ടെ...

■



5TH DEATH ANNIVERSARY
17-11-2013



K. J. KURIAN (SYRIAC)

1ST DEATH ANNIVERSARY
14-12-2013



PENNAMMA KURIAN

**Kuruppancheril (Palathinkal)**
Chozhiyacadu, Channanicadu p.o.
Kottayam

By Sorrowing family

# കൈലാസത്തിൽ മലങ്കരസഭയ്ക്ക് ഒരു കർമ്മ ഭൂമി...

2013 ജൂൺ 14-ന് ഉത്തരാഖണ്ഡ് സംസ്ഥാനം ഉണർന്നത് ഒരു ബ്രേക്കിംഗ് ന്യൂസ് കേട്ടുകൊണ്ടാണ്. ഹിമാലയ പർവ്വതനിരകളിൽപ്പെട്ട കേദാർനാഥിൽ അപ്രതീക്ഷിതമായ കനത്തമഴ... മണ്ണിടിച്ചിൽ. എന്നാൽ ആരും അതിത്ര ഗൗരവമായിക്കണ്ടില്ല. മൺസൂൺ ഇക്കുറി അല്പം നേരത്തെ എത്തിയതാകും എന്ന് പലരും കരുതി. എന്നാൽ 15-ന് സ്ഥിതി കൂടുതൽ വഷളായി. 16-ന് ഉണ്ടായ മേഘസ്ഫോടനം (cloud burst) എന്ന് ശാസ്ത്രം വിശേഷിപ്പിക്കുന്ന പ്രതിഭാസത്തിൽ കേദാർ നാഥിനു മുകളിലുള്ള പർവ്വതങ്ങൾ ഇളകിമറിഞ്ഞു. മന്ദാകിനിയും ഇളകി. അതിന്റെ വഴിയിലുള്ള ഒന്നിനെയും ബാക്കി വെക്കാതെ ഇരുകരകളെയും കാർന്നെടുത്ത് മണ്ണും, മരവും, മൃഗവും, മനുഷ്യനും, കൃഷിയും, കുടിലും കൊട്ടാരവും എല്ലാം കവർന്നെടുത്ത് ഒഴുകി... ആരെയും കാത്തുനില്ക്കാതെ... ആരുടെയും കണ്ണീരുകാണാതെ...

ജൂണിൽ ഉണ്ടായ വെള്ളപ്പൊക്കവും മണ്ണിടിച്ചിലും എല്ലാ അർത്ഥത്തിലും ഉത്തരാഖണ്ഡിന്റെ നടുവൊടിച്ചു. എല്ലാ മാർഗ്ഗങ്ങളിലും കൂടി സഹായം ഒഴുകി എത്തിയാലും കുറഞ്ഞത് 10 വർഷം എങ്കിലും ഉത്തരാഖണ്ഡ് പഴയ സ്ഥിതിയിലെത്താൻ വേണ്ടി വരും. അപരിഹാര്യമായ ജീവഹാനി ഉത്തരാഖണ്ഡിന്റെ ജനസംഖ്യയെത്തന്നെ ബാധിക്കും. സർക്കാർ കണക്ക് മരണം പരിമിതമായ ആയിരങ്ങളിൽ ഒതുക്കി നിർത്തുമ്പോൾ എത്രയോ പതിനായിരങ്ങൾ മരിച്ചിട്ടുണ്ടെന്ന് തദ്ദേശീയർ പറയുന്നു. ജീവഹാനി കഴിഞ്ഞാൽ കൂടുതൽ നാശം സംഭവിച്ചിരിക്കുന്നത് വീടുകൾക്കാണ് നദീതീരങ്ങളിലുള്ള പട്ടണങ്ങൾ അപ്പാടെ ഒഴുകിപ്പോയിട്ടുണ്ട്. ഇവിടെയാണ് മലങ്കരസഭയ്ക്ക് ഒരു ധർമ്മവും കർമ്മവും നിർവ്വഹിക്കാനുള്ളത്...

ഉത്തരാഖണ്ഡിൽ നമുക്കിപ്പോൾ ഒരു ദേവാലയം ഉണ്ട്. ഹരിദ്വാറിൽ വിശുദ്ധ കുർബ്ബാന എല്ലാ മാസവും നടക്കുന്നുണ്ട്. ഡൽഹി ഭദ്രാസനത്തിന്റെ അതിർത്തിയിൽ ഉള്ള പ്രദേശമെന്ന നിലയിൽ ഭദ്രാസനം ഉടൻതന്നെ രക്ഷാപ്രവർത്തനങ്ങളുടെ ഭാഗമായി. ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ദുരിതബാധിതർക്ക് ഭക്ഷണം, വസ്ത്രം മരുന്ന്, താല്ക്കാലിക പാർപ്പിട സൗകര്യം ഇവ ക്രമീകരിച്ചു. തുടർന്ന് പ. ബാവാതിരുമേനിയുടെ കല്പന പ്രകാരം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ്ത്തിരുമേനി ഭദ്രാസന വൈദിക സംഘത്തെ ഉത്തരാഖണ്ഡ് സന്ദർശിച്ച് സ്ഥിതിഗതികൾ വിലയിരുത്താൻ അയയ്ക്കുകയും ഫാ. ഷാജി മാത്യൂസ്, ഫാ. നൈനാൻ ഫിലിപ്പ്, ഫാ. അഭിലാഷ് ഐസക്, ഫാ. സജി യോഹന്നാൻ മുതലായവർ ഉത്തരാഖണ്ഡ് തലസ്ഥാനമായ ഡറാഡൂൺ സന്ദർശിച്ച് സർക്കാരിൽ നിന്ന് വിവരങ്ങൾ ശേഖരിക്കുകയും മലങ്കരസഭയുടെ പ്രാർത്ഥനയും സഹകരണവും വാഗ്ദാനം ചെയ്യുകയും ചെയ്തു. സർക്കാർ മലങ്കര സഭാ പ്രതിനിധികളുടെ സന്ദർശനം വളരെ ഗൗരവത്തോടെ കാണുകയും പുനരധിവാസ പ്രവർത്തനങ്ങൾക്കായി മലങ്കരസഭയെ ക്ഷണിക്കുകയും ചെയ്തു. മലങ്കരസഭാ മിഷൻ ബോർഡിന്റെ നേതൃത്വത്തിൽ ഡൽഹി ഭദ്രാസനത്തിന്റെ പ്രത്യേക സഹകരണത്തോടെ ഉത്തരാഖണ്ഡ് പുനരധിവാസ പ്രവർത്തനങ്ങളെക്കുറിച്ച് സഭാതലത്തിൽ ചർച്ചകൾ സജീവമാകുകയും പരിശുദ്ധ സുന്നഹദോസ് അതിന് അംഗീകാരം നല്കുകയും ചെയ്തു. ഇപ്പോൾ നാലു തവണ വൈദികരുടെ നേതൃത്വത്തിലുള്ള സംഘം തകർന്നടിഞ്ഞ ഗ്രാമങ്ങൾ സന്ദർശിക്കുകയും പുനരുദ്ധാരണ പ്രവർത്തനങ്ങൾക്കായി ഒരു ഗ്രാമം ദത്തെടുക്കാമെന്ന് സർക്കാരിനെ അറിയിക്കുകയും ചെയ്തു.

മിഷൻ ബോർഡ് പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, കെ. ഐ. ഫിലിപ്പ് റമ്പാച്ചൻ, ഈ രംഗത്ത് പ്രവൃത്തി പരിചയമുള്ള മത്തായിക്കുട്ടി എന്നിവർ കൂടുതൽ ആലോചനകൾക്കും ചർച്ചകൾക്കുമായി ഡൽഹിയിൽ എത്തുകയും തകർന്നടിഞ്ഞ ഒരു ഗ്രാമത്തിന്റെ പുനരുദ്ധാരണം ഏറ്റെടുക്കാമെന്ന് തത്വത്തിൽ അംഗീകരിക്കുകയും ചെയ്തു. രുദ്രപ്രയാഗ് ജില്ലയിലെ ഗവണീഗാവ് എന്ന ഗ്രാമം ദത്തെടുത്ത് അവിടെ ആദ്യപടിയായി വീടുകൾ പൂർണ്ണമായി ഒലിച്ചുപോയ 34 പേർക്ക് ഭവനം പണിതു കൊടുക്കാനുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചു. സാദ്ധ്യമെങ്കിൽ വെള്ളത്തിൽ ഒലിച്ചുപോയ പ്രാഥമിക വിദ്യാലയത്തിനു പകരം ഒരു ചെറുവിദ്യാലയവും പണിയേണ്ടതുണ്ട്. മലങ്കരസഭയുടെ പരമാദ്ധ്യക്ഷൻ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കല്പന 236/2013 ഉത്തരാഖണ്ഡിൽ കഷ്ടപ്പെടുന്ന സഹോദരങ്ങളോട് ഐക്യദാർഢ്യം പ്രകടിപ്പിക്കാനുള്ള വലിയ ആഹ്വാനമാണ്. ദൈവനാമമഹത്വത്തിനായി, സഭയുടെ ദൗത്യ നിർവഹണത്തിന്നായി കൈ കോർക്കാം; മലങ്കരസഭയ്ക്ക് കൈലാസത്തിൽ ഒരു കർമ്മഭൂമി പണിയാം...

- ഫാ. സജി യോഹന്നാൻ, ഡൽഹി

## ഉത്തരഖണ്ഡിലെ പുനരധിവാസം

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാന പ്രകാരം ഉത്തരഖണ്ഡിലെ പ്രളയദുരിതം അനുഭവിക്കുന്നവർക്കുള്ള പുനരധിവാസ പദ്ധതിയുടെ പ്രവർത്തനങ്ങൾ രുദ്രപ്രയാഗ് ജില്ലയിലെ അഗസ്റ്റ്മുനി ബ്ലോക്കിൽപ്പെട്ട ഗവനി ഗ്രാമം ഏറ്റെടുത്തുകൊണ്ട് ആരംഭിച്ചു. മിഷൻ ബോർഡിന്റെയും ഡൽഹി ഭദ്രാസനത്തിന്റെയും കൂട്ടുത്തരവാദിത്വത്തിലാണ് ഈ പദ്ധതി നടപ്പാക്കുന്നത്. സഭയുടെ ഈ ഉദ്യമത്തെ ഉത്തരഖണ്ഡ് സർക്കാർ വളരെ പ്രതീക്ഷയോടെ സ്വാഗതം ചെയ്ത് പദ്ധതിയുടെ നടത്തിപ്പ് സംബന്ധിച്ചുള്ള ധാരണാപത്രങ്ങൾ കൈമാറികഴിഞ്ഞു. ഭാരതത്തിനുള്ളിലും വിദേശത്തും നടന്നിട്ടുള്ള വിവിധ ദുരിതാശ്വാസ പ്രവർത്തനങ്ങളിൽ 33 വർഷങ്ങളിലധികം പരിചയമുള്ള സഭയുടെ അംഗമാണ് ഈ പദ്ധതിയുടെ കോർഡിനേറ്റർ. ജലപ്രളയംമൂലം ഒഴുകിപോയ 34 വീടുകളും ഒരു സ്കൂൾ കെട്ടിടവും പുനർനിർമ്മിക്കാൻ വേണ്ടി ഒന്നരകോടി രൂപയുടെ ബഡ്ജറ്റ് ആണ് ഉള്ളത്. ഈ തുക സമാഹരിക്കുവാൻ എല്ലാ ഇടവകകൾക്കും പ.ബാവാ തിരുമേനിയുടെ കൽപ്പന ഇതിനോടകം എത്തിച്ചിട്ടുണ്ട്. പ്രകൃതിദുരിതത്തിൽ കഷ്ഠപ്പെടുന്ന കുടുംബാംഗങ്ങളുടെ ഉദ്ധാരണത്തിനായി നടത്തുന്ന ഈ പദ്ധതിയിൽ ആളാലും അർത്ഥത്താലും ഭാഗവാക്കുകാരാകുവാൻ ഇടവകകളും കഴിവുള്ള വ്യക്തികളും മുന്നോട്ട് വരുമെന്ന് പ്രതീക്ഷിക്കുന്നു. ഒരു വീടിന് സഭയായി ചിലവിടേണ്ടിവരുന്നത് മൂന്നര ലക്ഷം രൂപയാണ്. സംഭാവനകൾ, പ്രസിഡന്റ് മിഷൻ ബോർഡ്, St.Pauls M.T.C, Mavelikara എന്ന വിലാസത്തിൽ എത്രയും വേഗം അയച്ചുകൊടുക്കുവാൻ താത്പര്യപ്പെടുന്നു.

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്

## രണ്ടാം റാങ്ക്



എം.ജി. സർവ്വകലാശാലയിൽ നിന്നും എം.എസ്.സി. പോളിമർ കെമിസ്ട്രിയിൽ രണ്ടാം റാങ്ക് ലഭിച്ച ജോമിത്ത് തോമസ് മാത്യു. ചേപ്പാട് സെ. ജോർജ് വലിയ പള്ളിയിൽ മുട്ടം മാവേലിൽ കിഴക്കേതിൽ പരേതനായ മാത്യുവിന്റെയും സാറാമ്മ മാത്യുവിന്റെയും മകനാണ്.

## പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 50-ാം ഓർമ്മയും ചരമ സുവർണ്ണ ജൂബിലി ആഘോഷവും

**ദേവലോകം:** മലങ്കര സഭയുടെ മൂന്നാം കാതോലിക്ക പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ (വലിയ ബാവാ) തിരുമേനിയുടെ 50-ാം ഓർമ്മപ്പെരുന്നാൾ 2013 ജനുവരി 2, 3 തീയതികളിൽ ഭക്തിനിർഭരമായി ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ആചരിക്കും.

ഡിസം. 31 മുതൽ സന്ധ്യാ നമസ്ക്കാരവും തുടർന്ന് അനുസ്മരണ പ്രസംഗങ്ങളും.

ജനു. 2-ന് മാതൃ ഇടവകയായ കുറിച്ചി വലിയപള്ളിയിൽ പ. ബാവായുടെ ഓർമ്മപ്പെരുന്നാളിന് വി. കുർബ്ബാനയും, അനുസ്മരണ പ്രസംഗവും, ശ്രാദ്ധസദ്യയും, തുടർന്ന് ദേവലോകം കബറിങ്കലേക്കുള്ള തീർത്ഥയാത്രയും. 5.30-ന് കോടിമതയിൽ എത്തിച്ചേർന്ന് എല്ലാ പള്ളികളിൽ നിന്നുമുള്ള തീർത്ഥാടകരുമൊന്നിച്ച് ബാവായുടെ കബറിങ്കൽ എത്തിച്ചേരും. തുടർന്ന് സന്ധ്യാനമസ്ക്കാരവും, ഫാ. ഡോ. റ്റി. ജെ. ജോഷ്വായുടെ അനുസ്മരണ പ്രസംഗവും. പ. കാതോലിക്കാ ബാവായും അഭി. പിതാക്കന്മാരും ശ്ലൈഹിക വാഴ്‌വു നൽകും.

ജനു. 3-ന് വി. മൂന്നിന്മേൽ കുർബാനയിൽ പ. ദിദിമോസ് പ്രഥമൻ വലിയ ബാവായും, പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായും, മറ്റ് മെത്രാപ്പോലീത്തന്മാരും കാർമ്മികത്വം വഹിക്കും.

ഒരു വർഷം നീണ്ടു നിൽക്കുന്ന സുവർണ്ണ ജൂബിലി ആഘോഷം സഭയുടെ വിവിധ ഭാഗങ്ങളിൽ നടത്തുമെന്ന് ദേവലകോം അരമന മാനേജർ ഫാ. എം.കെ. കുര്യൻ അറിയിച്ചു.

## ആറാം മാർത്തോമ്മാ അവാർഡ്

**ചെങ്ങന്നൂർ:** ആറാം മാർത്തോമ്മ എന്ന അഭിധാനത്തിൽ അറിയപ്പെടുന്ന, വലിയ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ പാവന സമരണയ്ക്കായി ഏർപ്പെടുത്തിയ 'ആറാം മാർത്തോമ്മ' അവാർഡിനു യോഗ്യരായ വ്യക്തികളുടെ നാമനിർദ്ദേശങ്ങൾ ക്ഷണിക്കുന്നു. 25000 രൂപയും പ്രശസ്തി പത്രവുമാണ് അവാർഡ്.

ഭാരതത്തിന്റെ സാമുദായിക, സാംസ്ക്കാരിക, സാമൂഹ്യ മണ്ഡലങ്ങളിൽ തനതായ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള കേരളീയനായ വ്യക്തിക്കാണ് അവാർഡ്. നാമനിർദ്ദേശം ചെയ്യപ്പെടുന്ന വ്യക്തിയുടെ സമഗ്രമായ സംഭാവനകളെക്കുറിച്ച് ഒരു പേജ് വിവരണവും നൽകണം. അവാർഡ് കമ്മറ്റി, സെ. മേരീസ് കത്തീഡ്രൽ, പുത്തൻകാവ് പി.ഒ., പിൻ-689123 എന്ന വിലാസത്തിൽ ഡിസംബർ 31-നു മുമ്പ് അയച്ചു കൊടുക്കണം.



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

**സി**ഗ്മണ്ട് ഫ്രോയിഡിനെപ്പറ്റി ഒരു വിചാരമുണ്ട്. അദ്ദേഹം മരിച്ച് കഴിഞ്ഞ് നരകത്തിലാണ് പ്രവേശിക്കപ്പെട്ടത് മനസ്സിന്റെ ലിലാവിലാസങ്ങളെ ഇത്രയും വ്യാഖ്യാനിച്ച അയാൾക്ക് നരകമല്ലാതെ മറ്റെന്ത് കിട്ടാൻ?

ഫ്രോയ്ഡ് അവിടെ എത്തിയപ്പോൾ സാത്താൻ സന്തോഷപൂർവ്വം അയാളെ അഭിവാദനം നടത്തി സ്വീകരിച്ചു.

സാത്താൻ പറഞ്ഞു "നിങ്ങൾക്കിവിടെ ഇനിയുള്ള കാലം ചിലവഴിക്കാൻ മൂന്ന് തെരഞ്ഞെടുപ്പുകളുണ്ട്. ഏതെങ്കിലുമൊന്ന് സ്വീകരിക്കാം പിന്നീടത് മാറ്റാൻ പറ്റില്ല വരൂ നിങ്ങൾ തന്നെ തീരുമാനം എടുക്കണം."

ആദ്യമുറി അയാളെ കാണിച്ചു അവിടെയുള്ളവർ വലിയ കല്ലുകളെടുത്ത് മുകളിലേക്ക് കയറിപ്പോകുന്നു. മുകളിൽ ചെന്നിട്ട് അത് താഴേക്കിടുന്നു. വീണ്ടും താഴെവന്ന് അങ്ങനെ തന്നെ ചെയ്ത് കൊണ്ടിരിക്കുന്നു. ആവർത്തിച്ച് ആവർത്തിച്ച് അങ്ങനെ തന്നെ, ആ വലിയ ഉരുളൻ കല്ലുകൾക്കും അവർക്കും യാതൊരു മാറ്റവുമില്ല തന്നെ. ആ മുറി ഫ്രോയിഡിന് അത്ര പിടിച്ചില്ല.

അയാൾ വളരെ വേഗം രണ്ടാം മുറിയിലേക്ക് കയറി. അവിടെ ടൈപ്പ് റൈറ്ററുകൾ നിറഞ്ഞിരിക്കുന്നു. അതിന്റെ മുമ്പിലിരിക്കുന്നവർ കലഹങ്ങൾ കൂടിക്കൊണ്ടിരുന്നു. അവർ തെറ്റുകൾ വരുത്തുമ്പോൾ സാത്താന്റെ സേവകർ അവരെ പ്രഹരിച്ചുകൊണ്ടിരിക്കുന്നു. എല്ലാവരുടെയും അത്യദ്ധ്വാനം തെറ്റുകളിലേക്ക് തന്നെ. ശരികളിലേക്കുള്ള ആവേശമുണ്ടെന്ന് ഭാവിക്കുമെങ്കിലും പര്യവസാനം തെറ്റിലേക്കു തന്നെ. ഫ്രോയ്ഡ് നിരാശനായി അവിടെ നിന്ന് മടങ്ങി.

അയാൾ മൂന്നാം മുറിയിലേക്ക് വളരെ ആവേശത്തോടെ നടന്നു. ആ മുറിയിൽ മുഴുവൻ മാലിന്യക്കൂമ്പാരമായിരുന്നു. അതിൽ കഴുത്തുവരെ മൂടി നിൽക്കുന്ന മനുഷ്യർ. അവിടെയാണ് ഏറ്റവും കൂടുതൽ ആളുകൾ, എല്ലാവരുടെയും കൈയ്യിൽ നല്ല ചൂട് പറക്കുന്ന കാപ്പി. എല്ലാവരും ആസ്വദിച്ച് അത് മൊത്തിക്കുടിക്കുന്നു. ഫ്രോയിഡിന് കാപ്പി നല്ല ഇഷ്ട വിഭവമാണ് അതും നല്ല ചൂട് കാപ്പി, എത്ര കിട്ടിയാലും അയാൾ ചൂടോടെ വിഴുങ്ങുമായിരുന്നു. അയാൾ ചിന്തിച്ചു ഇവിടെ കായിക അധ്വാനം ഒട്ടും ഇല്ല ഇഷ്ടവിഭവത്തിന്റെ ആസ്വാദനവുമായി ഇങ്ങനെ അനാദിയായി കഴിയാം അയാൾ ആ ആസ്വാദനത്തിന്റെ ലഹരിയിലേക്കമർന്നു.

ഫ്രോയ്ഡ് അയാൾക്ക് ലഭിക്കാനുള്ള ആ ചൂട് കപ്പ് കാപ്പിക്കായി ആ മുറിയിലെ മാലിന്യക്കൂമ്പാരത്തിലേക്ക് ഇറങ്ങി നിന്നു. വാതിലുകൾ അടയ്ക്കപ്പെട്ടു. അയാൾക്ക് കാപ്പി ലഭിക്കുന്നതിന് മുമ്പ് അറിയിപ്പുണ്ടായി കാപ്പിയുടെ സമയം അവസാനിച്ചു എല്ലാവരും തലകുത്തി നിൽക്കാനുള്ള സമയമാണ്.

ഉത്തരാധുനിക സമൂഹത്തിന്റെ പരിശ്ഛേദമാണ് ഈ കഥ. ആദ്ധ്യാത്മീക ആവർത്തനങ്ങൾ പ്രായോഗികത്തിൽ ആത്മാവുമായി ബന്ധമില്ലാതാകുന്നു. രൂപാന്തരത്തിന് വിധേയമാകാൻ തക്കവിധമുള്ള ആത്മപ്രചോദനങ്ങൾ തന്നെ നഷ്ടപ്പെടുന്നു. എഴുത്തുകൾ തിരുത്തലുകളാണോ എഴുത്തുകാരന്റെ ഭാവതലത്തിലുള്ള പ്രദർശനാത്മകതയോ? അത് കൊണ്ട് തെറ്റെഴുത്തുകൾ കലഹം സൃഷ്ടിച്ച് കൊണ്ടിരിക്കുന്നു. ആസ്വാദനങ്ങൾ ആസക്തികളിലേക്ക് അത് മാലിന്യപ്പെട്ട കൂപ്പ് കുത്തലിലേക്ക് വീഴുന്നിടത്ത് അസ്തിത്വം മുഴുവൻ മാലിന്യപ്പെട്ടവൻ എന്ന പേരു കൂടിയേ കിട്ടാനുണ്ടായിരുന്നുള്ളൂ." **"ഇവിടെ ഒരു സ്വർഗ്ഗം പണിയാൻ നമുക്ക് പാടാണെന്നുള്ളത് കൊണ്ട് ഈ നരകമങ്ങ് സ്വീകരിക്കുന്നതാണ് എളുപ്പമെന്ന് നാം തിരിച്ചറിഞ്ഞ് അങ്ങനെ. ആ മുറിയിൽ കയറി അതിന്റെ കതകിൽ അവസാനത്തെ ആണിയുമടിച്ച് കഴിഞ്ഞിരിക്കുന്നു".**

E-mail: fr.thirumangalam@gmail.com




## ഹൂത്തോമ്മോ

**വി.** കുർബ്ബാനയുടെയും നമസ്കാരങ്ങളുടെയും ഒടുവിൽ നടത്തുന്ന പ്രാർത്ഥനകളെയാണ് 'ഹൂത്തോമൊ' എന്നറിയപ്പെടുന്നത്. 'ഹ്താം' എന്ന ക്രിയാധാതുവിൽ നിന്ന് രൂപപ്പെട്ട ഈ വാക്കിന് 'സമാപന ആശീർവാദം' (Final Benediction) ഉപസംഹാരം (conclusion) എന്നൊക്കെയാണ് അർത്ഥം. എന്നാൽ 'ഹ്താം' എന്ന ക്രിയാധാതുവിന് മുദ്രയിടുക (to seal) പൂർത്തീകരിക്കുക (to attest, confirm, ratify) എന്നെല്ലാമാണ് അർത്ഥം. വി. കുർബ്ബാനയുടെ സമാപനത്തിൽ കാർമ്മികൻ വിശ്വാസസമൂഹത്തെ യാത്രയയച്ചുകൊണ്ട് അവരുടെമേൽ വി. സ്ലീബായുടെ മുദ്രയിടുന്നു. ഇതാണ് ഹൂത്തോമൊ. വി. കുർബ്ബാനയുടെ അവസാനത്തിൽ കാർമ്മികൻ ചൊല്ലുന്ന ഗീതത്തിനും ഹൂത്തോമൊ എന്ന് അറിയപ്പെടുന്നുവെങ്കിലും സമാപന ആശീർവാദത്തിനാണ് അത് കൂടുതൽ ചേരുന്നത്. വി. മാമൂദീസായിൽ തൈലം കൂടാതെ സ്നാനാർത്ഥിയെ മുദ്രയിടുമ്പോഴും ഇതേപദം ('എസ്ഹ്താം') തന്നെയാണ് ഉപയോഗിക്കുന്നത്. വി. മൂറോന്റെ മുദ്രയേറ്റവരായ വിശ്വാസസമൂഹത്തെ കുരിശിന്റെ മുദ്രയാൽ ആശീർവദിക്കുകയും പൂർത്തീകരിക്കുകയും ചെയ്യുകയാണ് ഹൂത്തോമൊ പ്രാർത്ഥനയിൽ.

ഫാ. മാത്യു വർഗീസ്, റോം

## ആരാധന ഫലപ്രദമാക്കണം : പ. ബാവാ



**പതാവ്:** ക്രിസ്തീയ ജീവിതത്തിൽ ആരാധനയോടൊപ്പം ആതുരസേവനത്തിനും സാമൂഹിക സേവനത്തിനും ഊന്നൽ നല്കി ആരാധനയ്ക്കു ശേഷമുള്ള ആരാധന ഫലപ്രദമാക്കി, ക്രിസ്തീയ സാക്ഷ്യം വഹിക്കണമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

ബ്രഹ്മവാർ ഭദ്രാസനത്തിലെ പുതുക്കി പണിത പതാവ് സെ. ജോർജ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശയ്ക്കു ശേഷം പൊതു സമ്മേളനം ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു പ. ബാവാ. ബ്രഹ്മവാർ ഭദ്രാസനാധിപൻ യാക്കോബ് മാർ ഏലിയാസ് അദ്ധ്യക്ഷത വഹിച്ചു. ഡോ. സഖറിയാസ് മാർ അപ്രേം, ഡോ. എബ്രഹാം മാർ സെറാഫിം എന്നീ തിരുമേനിമാരും നേതൃത്വം നൽകി.

## ഡോക്ട്രേറ്റ്



**പന്തളം:** കോട്ടയം മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയുടെ സ്കൂൾ ഓഫ് ഗാന്ധിയൻ സ്റ്റഡീസിൽ നിന്ന് പീസ് സ്റ്റഡീസിൽ പിഎച്ച്.ഡി നേടിയ ലെജു പി. തോമസ്. 'കേരളത്തിലെ ബദൽ തർക്ക പരിഹാര രീതികൾ'എന്ന വിഷയത്തിൽ ഡോ. എം.എസ്. ജോണിന്റെ മേൽനോട്ടത്തിലായിരുന്നു ഗവേഷണം. പന്തളം ഉളനാട് സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗം. പട്ടം സെന്റ് മേരീസ് ഹയർ സെക്കണ്ടറി സ്കൂൾ അദ്ധ്യപകൻ. വിശ്വസ്നേഹദർശനം സ്ഥാപക പത്രാധിപരും ഫോക്ക് ജോയ്ന്റ് സെക്രട്ടറിയുമാണ്. ചിന്തകനും ഗവേഷകനും ലേഖകനും സാമൂഹ്യ രാഷ്ട്രിയ പ്രവർത്തകനുമാണ്. ഉളനാട് പുത്തൻമണ്ണിൽ തോമസ് പാപ്പച്ചന്റെയും സൂസമ്മയുടെയും മകൻ. ഭാര്യ: ബിലിൻ സൂസൻ വർഗീസ്. മക്കൾ : നവ്യ, നയന.



**ഹരിപ്പാട്:** മലങ്കരസഭ മാസികയ്ക്ക് ഒരു മാസം കൊണ്ട് 200-ൽ അധികം വരിക്കാരെ ചേർത്ത വീയപുരം വാഴയിൽ പുത്തൻ വീട്ടിൽ കുമാരി ജീനോ ജോൺ. 'ഇടവകയിലെ എല്ലാ വീടുകളിലും മലങ്കരസഭ മാസിക' എന്ന പദ്ധതിയാണ് ജീനാ ജോൺ ഏറ്റെടുത്തത്. മാസികയുടെ അഭിനന്ദനങ്ങൾ.



തിരുവനന്തപുരം പ്രസ് ക്ലബ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ജേർണലിസം 2013-ൽ നടത്തിയ പരീക്ഷയിലെ 8 അവാർഡുകളിൽ 4 എണ്ണം നേടിയ തൃശൂർ ഭദ്രാസനത്തിലെ മാരങ്കോട് സെ. ജോർജ് ലെബാനോൻ ഓർത്തഡോക്സ് ഇടവകയിൽ പുത്തൻ പുരയിൽ ജോർജ് വർഗീസ് ചാക്കോ.

## WCC PRESIDENTS



HH Karekin II



HB John X

**Africa:** Rev. Mary Anne Plaatjies van Huffel, Uniting Reformed Church in Southern Africa; **Asia:** the Rev. Sang Chang, Presbyterian Church in the Republic of Korea;. **Europe:** Archbishop Anders Wejryd, Church of Sweden; **Latin America and Caribbean:** the Rev. Gloria Nohemy Ulloa Alvarado, Presbyterian Church in Colombia; **North America:** Bishop Mark MacDonald, Anglican Church of Canada.
**Pacific:** the Rev. Mele'ana Puloka, Free Wesleyan Church of Tonga. **Eastern Orthodox:** H.B. John X Patriarch of the Greek Orthodox Church of Antioch and All the East; **Oriental Orthodox:** H.H. Karekin II, the Supreme Patriarch and Catholicos of All Armenians.



## പിൻമൊഴി



കാണ്ടമാലിൽ അക്രമികൾ തീ ഇട്ട് നശിപ്പിച്ച ജീപ്പ്

# നാളെ വേറെ ആളുണ്ടാവും

സുരേഷ് നായിക്കിന്റെ ഒരു കാലിന് സ്വാധീനക്കുറവുണ്ട്. നടക്കുമ്പോൾ അത് വ്യക്തമായറിയാം. ഒറീസയിലെ കാണ്ടമാലിലെ ടിയാംഗിയ പ്രദേശത്തെ ക്രിസ്ത്യാനിയാണിയാൾ. 2008 ലെ ഒറീസാ കലാപത്തിന്റെ ഇരകളിലൊരാൾ. കാവൽദൂതന്മാർ മിഴിപൂട്ടിയ ആ രാവുകളുടെ ഭീതി നായിക്കിന്റെ കണ്ണുകളിൽ കാണാം. “കൊലിംഗ ഘട്ട് വഴിയുള്ള ഗതാഗതം അവർ തടഞ്ഞു. വഴിയരികിലെ വന്മരങ്ങൾ വെട്ടി റോഡിലിട്ടു പോലീസിന്റെ വഴി തടഞ്ഞു. ഇവിടെയുണ്ടായിരുന്ന ക്രിസ്ത്യാനികൾ ഭൂരിഭാഗവും ഓടി വനത്തിലേക്ക് കയറി. എന്റെ സഹോദരൻ ക്രൂരമായി കൊലചെയ്യപ്പെട്ടു എന്റെ കാൽ തല്ലിത്തകർത്തു... ഈ സംഭവങ്ങൾക്കുശേഷം അമ്മയുടെ ഓർമ്മയും പടിയിറങ്ങി.. ശേഷം കഥ സുരേഷ് നായിക്കിന്റെ നേത്ര നീലിമ നിശ്ശബ്ദമായിപ്പറഞ്ഞു. മിഴിനീർ രണ്ടിലും.

ഓർമ്മയില്ലേ ഒറീസയിലെ കാണ്ടമാലിലിൽ നാം വായിച്ചു കേട്ട ക്രൂര പീഢനങ്ങൾ. റായ്ക്കയിലെ ദിവ്യ ജ്യോതി പാസ്റ്ററൽ സെന്ററിലെ ഫാ. തോമസ് എല്ലനെ മർദ്ദിച്ചവശനാക്കുകയും സിസ്റ്റർ മീനയെ മാനഭംഗപ്പെടുത്തി വിവസ്ത്രയാക്കി തെരുവിലൂടെ നടത്തിയ ഹീനകൃത്യങ്ങളുമൊക്കെ അന്നത്തെ സംഭവങ്ങളായിരുന്നു. അക്രമികൾ തീയിട്ടു നശിപ്പിച്ച ജീപ്പിന്റെ അവശിഷ്ടം ഒരു വർഗ്ഗീയ കലാപത്തിന്റെ ഓർമ്മക്കുറിപ്പായി പാസ്റ്ററൽ സെന്ററിന്റെ മുറ്റത്തുണ്ട്. പുറത്തു വന്നതിലുമൊക്കെ എത്രയോ ഭീകരമായിരുന്നു യഥാർത്ഥ വൃത്താന്തങ്ങൾ.

കാണ്ടമാലിലെ നന്ദഗിരി, ശാന്തിഗിരി പ്രദേശങ്ങളിലെ കഥകളെല്ലാം സമാനമായിരുന്നു. ഭവനങ്ങൾ തീയിട്ടു നശിപ്പിച്ചു. ലക്ഷത്തോളം ആളുകൾ പലായനം ചെയ്തു. വീട് നഷ്ടപ്പെട്ട, മക്കൾ നഷ്ടപ്പെട്ട, എത്രയെത്ര മുഖങ്ങൾ, കുടുംബങ്ങൾ... ആനന്ദ് നഗറിൽ മുഖം മുഴുവൻ പച്ചകുത്തിയ വൃദ്ധയായ ബിധരി മകൻ കൊല്ലപ്പെട്ട ആഘാതത്തിൽ ഓർമ്മ നഷ്ടപ്പെട്ട് തെരുവിൽ സഞ്ചരിക്കുന്നു.

പക്ഷേ ഇക്കണ്ട ജനങ്ങളൊന്നും വിശ്വാസം ത്യജിച്ചില്ലെന്നതാണ് ചോര കൊണ്ടെഴുതിയ ഈ ചരിത്രത്തിന്റെ തിളക്കമുള്ള ഏട്. ഒറീസയിൽ പടർന്ന ലഹള ഭാഗ്യസ്മരണാർഹനായ മാർ ഒസ്താത്തിയോസിന്റെ കല്ഹണ്ടി മിഷൻ പ്രോജക്ടിനെ വരെ വേട്ടയാടി. അക്രമികൾ കാണാതെ പോയതുകൊണ്ടോ; കണ്ടിട്ടും വെറുതേ വിട്ടതുകൊണ്ടോ, തകർക്കപ്പെടാതെ വി. വർഗ്ഗീസ് സഹദായുട കുരിശടി കലഹണ്ടിയിലെ പാതയോരത്ത്....

ചിലയിടങ്ങളിൽ സർക്കാർ ഭൂമി വിട്ടു നല്കി. വീടുകളും പള്ളികളും പുനർ നിർമ്മിക്കപ്പെട്ടു. അക്രമത്തിനിരയായവർക്കെല്ലാം ഉദാരമായി ഭവനങ്ങൾ നല്കിയ കാഴ്ചകണ്ടു. ശാന്തിഗിരി കത്തോലിക്കാപ്പള്ളിയുടെ പുരോഹിതന് പാർപ്പിടം നിർമ്മിച്ചു നല്കിയിരിക്കുന്നത് ബിലിവേഴ്സ് ചർച്ചിന്റെ പ്രോജക്ടിലാണ്. അവർക്കിവിടെ ധാരാളം പള്ളികളും വിശ്വാസികളുമുണ്ട്. വിശുദ്ധന്മാരുടെ ചിത്രങ്ങളും സാംസക്കാരിക മുദ്രകളുമെല്ലാം സഭാ വ്യത്യാസമില്ലാതെ വടക്കേ ഇന്ത്യയിലെ എല്ലാ ഭവനങ്ങളിലും കാണപ്പെടുന്നുണ്ട്.

ടിയാംഗിയയിലെ പള്ളിയിൽ അവർ ഒരുമിച്ചു കൂടി പ്രാർത്ഥിക്കുന്നു. 'കൂയി' എന്ന ഗോത്ര ഭാഷയിൽ നിന്നും പരിഷ്കൃതമായ ഭാഷ. നിഖ്യാ വിശ്വാസപ്രമാണം, കർത്തൃപ്രാർത്ഥന, വടക്കേ ഇന്ത്യൻ ആംഗ്ലിക്കൻ പാരമ്പര്യത്തിൽപ്പെട്ട സഭകൾ ആരാധന ഇത്രത്തോളം ജനകീയമാക്കിയിരിക്കുന്നു. മുഖവാരവും, കുരിശും, മണിയുമൊക്കെ പൗരാണിക ദേവാലയങ്ങളെപ്പോലും കാഴ്ചയ്ക്ക് മറികടക്കും. അകത്ത് അൾത്താരയും ശിരസു നമിക്കലും. ലിറ്റർജി പുസ്തകത്തിൽ ത്രിത്വസ്തുതി മുതൽ, ആശിർവാദം, സമാധാന ചുംബനം, കൈ ആവസിപ്പിക്കൽ, കുർബാന ഉയർത്തൽ, സ്വീകരണം യാത്രയാക്കൽ...

ഭാരതത്തിന്റെ ഗോത്ര ഭാഷയിൽ വരെ പൗരസ്ത്യ ആരാധന സ്വാംശീകരിച്ച് അനുഭവ വേദ്യമാക്കുന്ന അറിവ്. ഞെട്ടിപ്പിക്കുന്നതായിരുന്നു. ബർബ്ബരനെ നേടുവാൻ ബർബ്ബരനായി എന്ന പൗലോസിന്റെ മതം, വ്യാഖ്യാനങ്ങളില്ലാതെ ഹൃദിസ്ഥമായ നിമിഷം. ആഢ്യ-അഭിമാനങ്ങൾക്കപ്പുറം ഹീനജന്മങ്ങളേക്കൂടി ചേർത്തു പിടിക്കാൻ പുരാതന സഭകൾക്ക് നല്കുന്ന ഒരു പാഠം കൂടിയായി ഈ കാഴ്ച. ഇവരെ സമാധാന ചുംബനവും തിരുശരീര രക്തങ്ങളിലൂള്ള സംബന്ധവും പഠിപ്പിക്കാൻ ദൈവം ചിലരെഎഴുന്നേല്പിച്ചുവല്ലോ!

എപ്പിസ്ക്കോപ്പൽ സഭകളിലെ എഡിറ്റർമാരുടെയും എഴുത്തുകാരുടെയും ഫോറം സംഘടിപ്പിച്ച യാത്രയായിരുന്നു ഇത്. ബംഗാളിലെ മിഷണറീസ് ഓഫ് ചാരിറ്റിയിലെ മദർ ഹൗസിൽ സംഭവബഹുലമായ ആ യാത്ര സമാപിച്ചു.

ആരാധനയുടെ അടുക്കിനേയും പൗരസ്ത്യ ചിട്ടകളേയും സൂചിപ്പിച്ചപ്പോൾ അതിശയിക്കുന്ന തരത്തിൽ വേരുകളേറെയുള്ള സഭയിലെ ബിഷപ്പ് വാചാലനായി. ഒടുവിൽ പറഞ്ഞു നിർത്തിയത് ഇങ്ങനെയാണ് “സെ. ജോൺ ക്രിസോസ്റ്റത്തിന്റെ (നാലാം നൂറ്റാണ്ടിലെ സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ്. പൗരസ്ത്യ ഓർത്തഡോക്സിയുടെ വായും തൂണും മല്പനുമായിരുന്നു). ഓർത്തഡോക്സ് വീക്ഷണങ്ങളാണ് ഞങ്ങൾക്ക് ആധാരം..” വായ് പൊളിച്ചിരുന്നു പോയി.

ഗുണിതം: ഇന്നു നാം തമ്മിലൊട്ടി പിന്നെ വെട്ടി

തല കീറി മരിച്ചെന്നാകിലോ,

മിന്നി നിന്നിട്ടു മുനിഞ്ഞു പോയൊരീ നാളം

നാളെയേല്പാൻ വേറെ യാളുണ്ടാകും. (ഭക്തസുധ)

*- ഫാ. മുകളിൽ* ■

വി. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ

# നിരണം പള്ളിയിൽ

# വി. മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ



## 2013 ഡിസംബർ 14 മുതൽ 27 വരെ

- പെരുന്നാൾ കൊടിഘോഷയാത്ര
  (വി. മാർത്തോമ്മാശ്ലീഹാ വന്നിറങ്ങിയ തോമത്തു കടവിൽ നിന്നും)
- ഭക്തിനിർഭരമായ റാസ
  (പരുമലപള്ളിയിൽ നിന്നും നിരണം പള്ളിയിലേക്ക്)
- വി. അഞ്ചിൻമേൽ കുർബ്ബാന
- പരിസ്ഥിതി സെമിനാർ
- ഭദ്രാസനസുവിശേഷ സംഘ ധ്യാനം
- ഭദ്രാസന സണ്ടേസ്കൂൾ അദ്ധ്യാപക സമ്മേളനം
- ഭദ്രാസന മർത്തമറിയം സമ്മേളനം
- ക്രിസ്തീയ സംഗീതകച്ചേരി
- സക്കായി മാനസാന്തരം ഓട്ടൻതുള്ളൽ
- പൊതുസമ്മേളനം
- നേർച്ചവിളമ്പ്

വി. ബഹനാം സഹദായുടെ ഓർമ്മപ്പെരുന്നാൾ – ഡിസംബർ 26,27

ഫോൺ : 0469 – 2711510

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/December/2013

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment



PRINTED AND PUBLISHED BY FR. THOMAS P. MUKALIL, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM, AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR DR. ZACHARIAH MAR APREM RS. 15/-